OCTOBER 2020 Vol. 6 Issue 67 THE FIRST ADVERTISING & MARKETING MAGAZINE IN MALAYALAM Price:₹50/-

# ഇഫെക്ടീവ് ആഡ്കോം EFFECTIVE ADCOM

INSIDE OUTSIDE
AD WORLD

THE WORLD OF
EFFECTIVE
COMMUNICATION

**Madlasa Sharma**
Model & Actress in
Bollywood and Tollywood

'ബ്രാൻഡിംഗ്' എന്ന പ്രതിഭാസം
ഭാഗം-3

മണിപ്പൂരിലെ സ്ത്രീ പോരാളികൾ ഭാഗം-2

ദി ഫ്രീ പ്രസ് ജേണൽ അത്ഭുതങ്ങളുടെ കലവറ

ആർക്കും പ്രാസംഗികനാകാം

നാളെയുടെ ഗാട്ടുകാരൻ അട്ടിയിൽ തമ്പാൻ

BRANDING  MODEL WATCH  MARKETING  MOTIVATION  MEDIA

# ഇനി ഓൺലൈനിലൂടെ മാത്രമല്ല ഫോണിലൂടെയും
# ഹോസ്പിറ്റൽ അപ്പോയിന്റ്മെന്റ് ബുക്ക് ചെയ്യാം

2016 ജൂലൈ ഒന്നിനാണ് (ദേശീയ ഡോക്ടേഴ്സ് ദിനം) ക്വിക് ഡോക് ഡോട് കോം കേരള ജനതയ്ക്കായി സമർപ്പിച്ചത്.

ഹോസ്പിറ്റലുകളുടെയും ക്ലിനിക്കുകളുടെയും അപ്പോയ്ന്റ്മെന്റ് ബുക്കുചെയ്യാൻ സഹായിക്കുന്ന ഓൺലൈൻ ആപ്ലിക്കേഷനാണ് ക്വിക്ഡോക്ഡോട്കോം.ഇപ്പോൾ 142 ആശുപത്രികളിലും 113 ക്ലിനിക്കുകളിലുമായി കേരളത്തിലെ വിദഗ്ധരായ 2743 ഡോക്ടർമാരുടെ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. നിങ്ങളുടെ റജിസ്ട്രേഷനിലൂടെ നിങ്ങളുടെ ബന്ധുക്കൾക്കോ, സുഹൃത്തുക്കൾക്കോ അപ്പോയിന്റ്മെന്റ് എടുക്കാം.

ഒരു മാസം മുമ്പു മുതൽ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. എല്ലാ ദിവസവും രാവിലെ 8 മണി വരെ അതത് ദിവസത്തെ ഏറ്റവും അടുത്ത ടോക്കണുകൾ ലഭിക്കും. അതുപോലെ വിദഗ്ധരായ ഡോക്ടർമാരുടെ സേവനം ഏത് ആശുപത്രിയിലുണ്ട് എന്നും ഏതൊക്കെ ആശുപത്രികളിൽ എന്തൊക്കെ സേവനങ്ങൾ ഉണ്ട് എന്നും അറിയാം.

നിങ്ങൾ എടുക്കുന്ന അപ്പോയിന്റ്മെന്റുകൾ സ്ഥിരീകരിക്കാനായി qkdoc.com കസ്റ്റമർ കെയർ ടീം നിങ്ങളെ സഹായിക്കും. അതുപോലെ ഏതു സമയത്ത് ചെല്ലണമെന്നും നിർദേശം തരും. കൂടാതെ പൊതുജനങ്ങൾക്കായി സൗജന്യ രോഗനിർണയ ക്യാംപുകളും ആരോഗ്യ സെമിനാറുകളും ആശുപത്രികളുമായി സഹകരിച്ച് നടത്തുന്നുണ്ട്.

## അപ്പോയിന്റ്മെന്റ് എടുക്കുവാൻ 2 വഴികൾ

**ഓപ്ഷൻ 1** A) qkdoc.com വെബ്സൈറ്റ് അല്ലെങ്കിൽ qkdoc ആപ്ലിക്കേഷൻ ഡൗൺലോഡ് ചെയ്ത് റജിസ്റ്റർ ചെയ്യുക B) വേണ്ട ആശുപത്രി/ക്ലിനിക്/ഡോക്ടർ/ സ്പെഷലൈസേഷൻ സേർച്ച് ചെയ്യുക C) ലഭ്യമായ ടോക്കണുകൾ നേടുക D) റജിസ്ട്രേഷനിലൂടെ നിങ്ങൾക്കോ, സുഹൃത്തുക്കൾക്കോ, ബന്ധുക്കൾക്കോ, ടോക്കണുകൾ നേടാം. അതിനായി Book for another parent ക്ലിക്കു ചെയ്ത് മുൻപോട്ട് പോകുക.

**ഓപ്ഷൻ 2** A) അപ്പോയിന്റ്മെന്റുകൾ എടുക്കാനായി 7012612323 (24 x 7) (ഞായറാഴ്ചകളിലും) 8943927714, 0481-2587421 / 422 (രാവിലെ ഒമ്പതു മുതൽ വൈകിട്ട് 6 വരെ) നമ്പരുകളിലേക്ക് വിളിക്കാം B) നിങ്ങൾക്ക് ആവശ്യമായ ആശുപത്രി / ക്ലിനിക്ക് / ഡോക്ടർ എന്നീ വിവരങ്ങൾ പറയുക C) നിങ്ങളുടെ ഫോണിൽ വരുന്ന എസ്എംഎസിൽ നിന്നും ഒടിപി നമ്പർപറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു.

# ഡോക്ടറുടെ
## അപ്പോയ്ന്റ്മെന്റിനായി
# വിളിക്കുക

**7012612323 (24x7)**
**0481 2587421 / 422**
(9 am to 6pm)




**ആശുപത്രികളും ക്ലിനിക്കുകളും qkdoc.com ൽ റജിസ്റ്റർ ചെയ്യുവാനായി വിളിക്കുക : 8086137088, 9447732525**

- വിളിക്കുക 7012612323 (24x7) 0481 2587421/422 (9 am to 6pm)
- നിങ്ങളുടെ ആശുപത്രി/ക്ലിനിക്/ഡോക്ടർ എന്നീ വിവരങ്ങൾ പറയുക
- നിങ്ങൾക്കു വരുന്ന SMS ലെ OTP നമ്പർ പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു



# ഉള്ളടക്കം

Cover: Madlasa Sharma
Celebrity Manager: Rakesh Kumar
98197 26960

Vol. 6 | Issue 67 | October 2020















Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം **EFFECTIVE ADCOM**

Advertising is Communication. Marketing is destination

The First Advertising & Marketing Magazine in Malayalam

# EDITORIAL



Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 08593 998705, 0481 2561791
e-mail: effectiveadcom@gmail.com

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India

Can read @







effectiveadcom/posts 09846057461
/effective.adcom.14 /effective-adcom
www.effectiveadcom.com

## കാള പെറ്റു, ലാത്തിയെടുക്കാം

വ്യാധികൾ പലരൂപത്തിൽ മനുഷ്യ സമൂഹത്തെ ആശങ്കയിലാഴ്ത്തുകയാണ്. അധികാര ദുർവിനിയോഗങ്ങളും അതുമൂലമുള്ള കഷ്ടനഷ്ടങ്ങളുടേയും മന്ദതയുടെയും കണക്കുകളുമായി നെടുവീർപ്പിടുന്ന ഒരു സമൂഹം ഒരു വശത്തു നിൽക്കുമ്പോൾ ദുഷ്ടപ്രഭുക്കളുടെ ക്രൂരതയ്ക്കിരയാകേണ്ടി വരുന്ന മറ്റൊരു സമൂഹം മറുവശത്തു നിൽക്കുന്നു.

ആരെയാണ് രക്ഷിക്കേണ്ടതെന്ന തിരിച്ചറിവില്ലാത്ത അധികാരികൾ ചെങ്കോലിന്റെ ശക്തിയാൽ ദുർബലരെ കൂടുതൽ ദുർബലരും നിസ്സഹായരുമാക്കുന്നു. സ്ത്രീപീഡനങ്ങളും കൊലപാതകങ്ങളും ഒരു വാർത്തയേ അല്ലാതാകുന്നു. നാം എങ്ങോട്ടാണ് പോകുന്നത്? പ്രതീക്ഷകളുടെ വസന്തകാലം എവിടെ ഒളിപ്പിച്ചിരിക്കുന്നു? ആർഷഭാരതത്തിന്റെ നന്മകൾ എവിടെയാണ് നഷ്ടപ്പെട്ടത് ?

കാള പെറ്റന്നു കേട്ടതും കയറെടുത്തു പൊതുജനത്തിന്റെ മുതുകത്തിട്ടതും നാം കാണുന്നു. കൊറോണയുടെ ആരംഭകാലത്ത് പുറത്തിറങ്ങിയതിന്റെ പേരിൽ പൊതുനിരത്തിൽ കാമറകൾക്കു മുന്നിൽ നിന്ന് ഏത്തമിടേണ്ടി വന്നവരും മുതുകു നിറയെ ലാത്തിയുടെ 'സ്നേഹലാളന' അറിഞ്ഞവർക്കും ഏതു 'രക്തസാക്ഷി'പ്പട്ടികയിലാണ് ഇടമുള്ളത്? ഇപ്പോൾ കൊറോണയുടെ ആക്രമണം അധികരിക്കുന്ന കാലത്ത് ആർക്കും യഥേഷ്ടം പുറത്തിറങ്ങി നടക്കാം. മനുഷ്യനെ അധികകാലം അടച്ചിടാനാവില്ലന്നത് സത്യം തന്നെ. എന്നാൽ നയങ്ങൾ മാറിവരുമ്പോൾ നഷ്ടപ്പെട്ട മാനം തിരികെ ലഭിക്കാൻ ഏതെങ്കിലും സൂത്രവാക്യമുണ്ടോ?

**ചീഫ് എഡിറ്റർ**




# 'ബ്രാൻഡിംഗ്' എന്ന പ്രതിഭാസം

ഭാഗം-3

ഒരു ബ്രാൻഡ് പരസ്യങ്ങളിലൂടെ സൃഷ്ടിച്ചെടുത്ത പ്രശസ്തി മാത്രമല്ല, അതിന്റെ ഓരോ ഗുണഗണങ്ങളും ഉപഭോക്താവിനെ സ്വാധീനിക്കുന്നതാണ്. അതിസൂക്ഷ്മമായ തിരിച്ചറിവോടെ വിശകലനം ചെയ്ത് നടപ്പാക്കേണ്ട ഒരു ദീർഘകാല പ്രക്രിയയാണ് ബ്രാൻഡ് ബിൽഡിംഗ്.

---

ബ്രാൻഡിംഗ് എന്നത് എക്കാലവും പഠനവിഷയമായിക്കൊണ്ടിരിക്കുന്ന ഒരു വിഷയമാണ്. ഏതൊരു ബിസിനസ്സിന്റെയും സമസ്ത മേഖലകളിലും ശ്രദ്ധയും കരുതലും പ്രവർത്തനങ്ങളും ആവശ്യമായ തുടർപ്രക്രിയയാണ് 'ബ്രാൻഡിംഗ്' എന്ന് മുൻലക്കങ്ങളിൽ സുചിപ്പിക്കുകയുണ്ടായി.

ബ്രാൻഡിംഗുമായി ബന്ധപ്പെട്ട് വാക്കുകളുടെ ഒട്ടും ചെറുതല്ലാത്ത ഒരു നിര തന്നെയുണ്ട്. അവയിലെ പ്രധാനപ്പെട്ടവ താഴെ കൊടുക്കുന്നു.

BRANDING ● THINKING ● IDEA ● VISIOIN ● CONCEPT ● CREATIVITY ● NAMING ● LOGO ● PRODUCT ● QUALITY ● MARKETING ● CONTENTS ● RECOGNITON ● TEAM ● ACTION ● BEHAVIOUR ● SERVICE ● AWARENESS ● PUBLICITY ● STRATEGY ● COMPETITION ● TIME ● VALUES ● CONSUMER ● SATISFACTION ● IMAGE ● FEEL ● PERSONALITY ● AIM ● HELPING ● PROFIT ● BUSINESS ● BEST




● OPPORTUNITIES ● UNIQUE ● DEFINING ● DIFFERNCIATE ● PREMIUM LEVEL ● POINT OF VIEW ● EXPERIENCE ● KNOWLEDGE ● IMPORTANCE ● STANDS ● GIVE AND TAKE ● ATTENTION ● LOOK ● EQUITY ● ENHANCEMENT ● REMAIN ● ADOPT ● PREVIEWS ● REVIEWS ● ENVIRONMENT ● PROMOTION ● GROWTH ● PROCESS ● DEFENDING ● PLATFORMS ● RESPONSIBILITIES ● IMPRESSION ● PREFERENCES ● LIFETIME ● DEVELOPMENT ● ACHIEVEMENTS ● RELEABILITY ● POSITIONING ● VISUALS ● COMMITMENTS ● TRUST ● AUTHENTICITY ● ADVERTISING ● TARGET ● COMPLETE ● TEMPORARY ● MANAGEMENT ● STUDY ● RESEARCH ● COMPARISON ● COMMUNICATION ● FOLLOW UP ● PRESENTATION ● PRICE ● PACKING ● PACKAGE ● COLOUR ● SHAPE ● MODEL ● EXPERTS ● STATUS ● FACTS ● GREATNESS ● INTEGRATION ● RULES ● ENTERPRENEUR ● MEDIA ● SUCCESS ● BUDGET ● QUESTIONS ● ENQUIRY ● DESIGN ● AGENCY ● FRANCHISEE ● REASONS ● IDENTITY ● GUIDELINES ● CHALLENGES ● IMPORTANCE ● STRENGTH ● BLENDING ● EFFECTS ● SCALING ● FRAMEWORK ● SKILLS ● WORTHINESS ● ADVANTAGES ● ORGANISING ● ELEMENTS ● THEMES ● FITNESS ● EMOTIONS ● PRINCIPLES ● ETHICS ● PROUD ● RIGHT AND WRONG ● OBJECTIVES ● PSYCHOLOGY ● SOLID ● OPTIMISTIC ● TESTIMONIAL ● ENDORESEMENTS ● INFLUENCING ● RELATIONSHIP ● THINK BIG ● INDUSTRY ● ASSOCIATION ● DOS & DONT'S ● CONSULTING HABITS.......

ഇത് പൂർണ്ണമായ ഒരു ലിസ്റ്റല്ല. ബ്രാൻഡിങ്ങിനെപ്പറ്റി ചിന്തിക്കുമ്പോൾ ഏതെല്ലാം മേഖലകളിലൂടെ കടന്നു പോകേണ്ടി വരുന്നു എന്നതിന്റെ സൂചന മാത്രമാണ്.




എന്താണ് ബ്രാൻഡിംഗിൽ നാമത്തിനുള്ള പ്രാധാന്യം? ഒരേ മേഖലയിലുള്ള മറ്റ് ഉൽപ്പന്നങ്ങളിൽ നിന്നും തങ്ങളുടെ ബ്രാൻഡിനെ തിരിച്ചറിയുക എന്നതാണ് പേരിടലിന്റെ ഏറ്റവും പ്രധാന ഉദ്ദേശം. ക്രമേണ അത് ഉപഭോക്താക്കളുടെ ഓർമ്മയിൽ തങ്ങി നിൽക്കുന്നതും ഹൃദയങ്ങളെ കീഴടക്കുകയും ചെയ്യുന്ന ഒരു ഘടകമായി മാറണം.

---

## പേരിടീൽ എന്ന ആദ്യ കർമ്മം

ഒരു ബിസിനസിനെപ്പറ്റിയോ ഉൽപ്പന്നത്തിനെപ്പറ്റിയോ ഒരു ആശയം രൂപപ്പെടുന്ന ഘട്ടം മുതൽ ബ്രാൻഡിംഗ് പ്രക്രിയ ആരംഭിക്കുകയായി. അടുത്തഘട്ടം അനുയോജ്യമായ ഒരു പേര് (നാമം) കണ്ടെത്തുക എന്നതാണ്.

എന്താണ് ബ്രാൻഡിംഗിൽ നാമത്തിനുള്ള പ്രാധാന്യം? ഒരേ മേഖലയിലുള്ള മറ്റ് ഉൽപ്പന്നങ്ങളിൽ നിന്നും തങ്ങളുടെ ബ്രാൻഡിനെ തിരിച്ചറിയുക എന്നതാണ് പേരിടലിന്റെ ഏറ്റവും പ്രധാന ഉദ്ദേശം. ക്രമേണ അത് ഉപഭോക്താക്കളുടെ ഓർമ്മയിൽ തങ്ങിനിൽക്കുന്നതും ഹൃദയങ്ങളെ കീഴടക്കുകയും ചെയ്യുന്ന ഒരു ഘടകമായി മാറണം. ഓർത്തിരിക്കുവാനും ഉച്ചരിക്കുവാനും എളുപ്പമുള്ള പേരുകൾക്ക് വേഗത്തിൽ ജനഹൃദയങ്ങളിൽ വേരോട്ടം ലഭിക്കും.

പേരുകൊണ്ടുതന്നെ ഉൽപ്പന്നം അഥവാ സേവനം എന്താണെന്നോ ഏതു മേഖലയിലാണെന്നോ തിരിച്ചറിയുവാൻ പറ്റുമെങ്കിൽ പേരു കൊണ്ടുള്ള പ്രയോജനം വളരെ കൂടുതലായിരിക്കും. ഉദാഹരണം 'വി-ഗാർഡ്' (V-Guard) വോൾട്ടേജ് വ്യതിയാനങ്ങൾ സൃഷ്ടിക്കുന്ന അപകടങ്ങളിൽ നിന്നും ഗൃഹോപകരണങ്ങളെ സംരക്ഷിക്കുന്നു എന്ന അർത്ഥം ആ പേരിൽ തന്നെയുണ്ട്. 'കേരളമാട്രിമോണിയൽ' എന്നു കേട്ടാലും ഏതുതരം സർവീസാണ് ലഭിക്കുക എന്ന് വ്യക്തം. ഉദാഹരണങ്ങൾ നിരവധിയുണ്ട്. ക്യുക്ക് ഫിക്സ് (Quickfix), സ്വിഫ്റ്റ് (Swift) ...etc.

ഓരോ പേരുകളും കാണുമ്പോൾ അതിൽ പ്രകടമാകുന്ന അർത്ഥതലങ്ങൾ പരിശോധിക്കാവുന്നതാണ്.

കുടുംബ പേരുകളും സ്വന്തം പേരുകളും ബ്രാൻഡ് നെയിമാക്കുന്ന പ്രവണതയും കാണാറുണ്ട്. റ്റാറ്റാ (TATA), ബജാജ് (Bajaj), ഗോദ്റേജ് (Godrej), ജോയ് ആലുക്കാസ്, ജോസ്കോ, പുളിമൂട്ടിൽ, കല്യാൺ തുടങ്ങി അനേകം ഉദാഹരണങ്ങൾ നമുക്കു ചുറ്റും കണ്ടെത്താനാകും.

ഉൽപ്പന്നങ്ങളുടെ ഗുണങ്ങൾ അഥവാ പ്രയോജനങ്ങൾ വ്യക്തമാക്കുന്ന പേരുകളും നല്ല മാതൃകകളായുണ്ട്. 'ഉജാല' എന്ന പേര് അത് ഉപയോഗിക്കുമ്പോൾ ലഭിക്കുന്ന പ്രയോജനത്തെ വ്യക്തമാക്കുന്നു. 'രുചി' അത്തരമൊരു പേരാണ്. 'കേര' എന്നു കേട്ടാൽ മനസ്സിൽ ഓടിയെത്തുന്നതെന്താണ്, ഹെഡ് ആൻഡ് ഷോൾഡർ, ക്ലിയറസിൽ, സ്പീഡ് ആൻഡ് സെയ്ഫ്, ബേബി പ്ലാനറ്റ് തുടങ്ങിയവ എടുത്തു പറയാവുന്ന ഉദാഹരണങ്ങളാണ്.

വാക്കുകളുടെ ചില ഭാഗങ്ങൾ കൂട്ടിച്ചേർത്ത് പുതിയ അർത്ഥതലങ്ങൾ വരും പോലെ പേരുകൾ സൃഷ്ടിച്ചെടുക്കാറുണ്ട്. ഈ മാസികയുടെ പേരായ ആഡ്കോം (Ad- Com) ഒരു ഉദാഹരണമാണ്

ഉൽപ്പന്നങ്ങൾ കണ്ടെത്തിയവരുടെ (Inventors) പേരുകൾ ബ്രാൻഡ് നെയിമായി മാറിയ ചരിത്ര സംഭവങ്ങളുണ്ട്. ഹ്യൂലറ്റ് പാക്കാഡ് (Hewlet- Packard), സിംഗർ (Singer), മെറിറ്റ് (Merritt), തുടങ്ങിയവ ഏതാനും ഉദാഹരണങ്ങളാണ്.

സാഹചര്യങ്ങളുടെ ഭാഗമായി സൃഷ്ടിക്കപ്പെട്ട പേരുകളുടെ ഉദാഹരണങ്ങളാണ് ആപ്പിൾ, ഹൈറേഞ്ച് ചായ തുടങ്ങിയവ.

സ്ഥലപ്പേരുകൾ ബ്രാൻഡുകളാകുമ്പോൾ കണ്ണൻ ദേവൻ, ചിന്നാർ, ആസാം ആപ്പിൾവാലി തുടങ്ങിയ




ഓർത്തിരിക്കുവാനും പറയുവാനും എളുപ്പമുള്ള പേരുകളുടെ പ്രാധാന്യം എടുത്തു പറയാവുന്നവയാണ്. ചില പേരുകൾ കേട്ടാൽ അത് എന്തിനുള്ളതാണെന്നു മനസ്സിലാക്കുവാൻ കഴിയാറില്ല. അത്തരം പേരുകൾ ഓർത്തിരിക്കുവാനോ ഉച്ചരിക്കുവാനോ കഴിയാത്തതിന്റെ പേരിൽ അവർക്കു നഷ്ടപ്പെടുന്ന ബിസിനസ്സിന്റെ വ്യാപ്തി തിട്ടപ്പെടുത്താനാവില്ല.

---

ചായകളുണ്ടാകുന്നു. മൈസൂർ സാൻഡൽ സോപ്പ്, ബോംബെ ഡൈയിംഗ് തുടങ്ങിയവ എതാനും ചില ഉദാഹരണങ്ങൾ.

അബ്സ്ട്രാക്റ്റ് നൗൺസ് (Abstract Nouns) ബ്രാൻഡ് നെയിമുകളായി ഉപയോഗിക്കുന്നവരുണ്ട്. Idea, Happy, Wisdom, Trust, Image എന്നിവ.

ചില ബ്രാൻഡ് നെയ്മുകളുടെ അതിപ്രശസ്തി അതേ മേഖലയിലുള്ള എല്ലാ പ്രോഡക്ടുകളുടേതുമായ പേരായി മാറുന്നതും നാം കാണാറുണ്ട്. ഫ്രിഡ്ജ്, സിറോക്സ്, പനാമ, ഉജാല തുടങ്ങിയവ.

ചില പേരുകളുടെ ചുരുക്കപ്പേരുകൾ പ്രശസ്തമായ ബ്രാൻഡ് നാമങ്ങളായിട്ടുള്ളതും നമുക്കു കണ്ടെത്താനാകും. അമുൽ (AMUL- Anand Milk Union Limited), KFC (Kentucky Fried Chicken), LG (Lucky - Goldstar Company Limited) തുടങ്ങിയവ മികച്ച ഉദാഹരണങ്ങളാണ്.

സെന്റിമെന്റ്സിന്റെ പേരിലും മാതാപിതാക്കളുടെ ഓർമ്മ നിലനിർത്തുവാനും പേരിടുന്നവരും വാൽസല്യത്തിന്റെ പേരിൽ മക്കളുടെ പേരിടുന്നവരുമുണ്ട്. ഇവയൊന്നും പലപ്പോഴും ഉൽപ്പന്നങ്ങളുടെ പ്രത്യേകതകളോ ഗുണഗണങ്ങളോ സൂചിപ്പിക്കുന്നവയാകണമെന്നില്ല. എന്നാലും കാലക്രമത്തിൽ നിരന്തരമായ പരസ്യ പ്രചരണങ്ങളുടെ സഹായത്തോടെ ശ്രദ്ധിക്കപ്പെടുന്ന ബ്രാൻഡുകളായി മാറിയ ചരിത്രവുമുണ്ട്. പങ്കജകസ്തൂരി, പോപ്പിക്കുട എന്നിവ കേരളത്തിൽ നിന്നുതന്നെ ഉദാഹരണങ്ങളായെടുക്കാം.

ചുരുക്കത്തിൽ ഓർത്തിരിക്കുവാനും പറയുവാനും എളുപ്പമുള്ള പേരുകളുടെ പ്രാധാന്യം എടുത്തു പറയാവുന്നവയാണ്. ചില പേരുകൾ കേട്ടാൽ അത് എന്തിനുള്ളതാണെന്നു മനസ്സിലാക്കുവാൻ കഴിയാറില്ല. അത്തരം പേരുകൾ ഓർത്തിരിക്കുവാനോ ഉച്ചരിക്കുവാനോ കഴിയാത്തതിന്റെ പേരിൽ അവർക്കു നഷ്ടപ്പെടുന്ന ബിസിനസ്സിന്റെ വ്യാപ്തി തിട്ടപ്പെടുത്താനാവില്ല. ഒരു പോരായ്മ എന്ന നിലയിൽ സൂചിപ്പിക്കുന്നത് ഉചിതമല്ലാത്തതിനാൽ അതിനുള്ള ഉദാഹരണങ്ങൾ ഇവിടെ ചേർക്കുന്നില്ല. വായനക്കാർക്ക് അത്തരം പേരുകൾ കണ്ടെത്താവുന്നതാണ്.

പേരുകൾതെരഞ്ഞെടുക്കുമ്പോൾ അത് ബ്രാൻഡ് ബിൽഡിംഗിന് എത്രമാത്രം സഹായകരമാകുമെന്ന് തിരിച്ചറിയുന്നതു നന്നായിരിക്കും. 'First impression is the best impression' എന്നു പറയും പോലെ ഉചിതമായ 'ബ്രാൻഡ് നെയിം' ബിസിനസ്സിനെ സഹായിക്കുന്ന ആദ്യഘടകം ആണെന്നു പറയാം.

നിങ്ങളുടെ ബ്രാൻഡ് നെയിം ആദ്യമായി കേൾക്കുന്ന അഥവാ കാണുന്ന ഒരാൾക്ക് ഒരു 'പോസിറ്റീവ് എനർജി' ലഭിക്കുന്നുണ്ടോ എന്നതും ശ്രദ്ധേയമാണ്. ചില പേരുകൾ കണ്ടാൽ തിരിച്ചും സംഭവിക്കാറുണ്ട്.

ബ്രാൻഡ് നെയിമുകൾക്ക് അവശ്യം വേണ്ട മറ്റൊരു യോഗ്യത അതുകൊണ്ട് ആകർഷകവും ലളിതവുമായ ഒരു ലോഗോ സൃഷ്ടിക്കാനാകുമോ എന്നതാണ്. ●

(തുടരും...)

**ആഡ്കോം റിസർച്ച് വിംഗ്**

# ശേഷം പത്ര വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുങ്കാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*



സ്വാമിനാഥ് സദാനന്ദൻ

# ദി ഫ്രീ പ്രസ് ജേണൽ അത്ഭുതങ്ങളുടെ കലവറ

ബ്രിട്ടീഷുകാർക്കെതിരായ സ്വാതന്ത്ര്യ സമരത്തിന്റെ മുൻനിരയിൽ നിലയുറപ്പിച്ച പത്രം. ഇപ്പോഴും സ്വതന്ത്രവും നിർഭയവുമായ പത്രപ്രവർത്തനവുമായി തുടരുന്നു. ഫ്രീ പ്രസ് ജേണലിസത്തിന്റെ ചരിത്രം ഇന്ത്യൻ സ്വാതന്ത്ര്യത്തെ പ്രതിഫലിപ്പിക്കുന്നു. കേരളത്തിൽ നിന്ന് അക്ഷരാഭ്യാസമുള്ള ഒട്ടേറെ ചെറുപ്പക്കാരുടെ അത്താണിയായിരുന്നു ഫ്രീ പ്രസ് ജേണൽ.

നീണ്ട 92 സംവത്സരങ്ങളുടെ കഥയും പാരമ്പര്യവും പറയാനുണ്ട് ഫ്രീ പ്രസ് ജേണലിന്. മുംബൈയിൽ നിന്നുള്ള ഏറ്റവും പഴയ ഇംഗ്ലീഷ് ദിനപത്രങ്ങളിലൊന്നാണ് ഫ്രീ പ്രസ് ജേണൽ.

അന്തർദ്ദേശീയ പ്രവണതയ്ക്ക് അനുസൃതമായി മികച്ച ഉള്ളടക്കവും രൂപകല്പനയുമായി ഇന്നും ശോഭിച്ചു നിൽക്കുന്നു. വ്യത്യസ്ത ആളുകൾക്ക്, വ്യത്യസ്തമായ കാര്യങ്ങൾ പ്രദാനം ചെയ്യുന്ന പത്രം. എല്ലാത്തരം വായനക്കാർക്കും ചർച്ച ചെയ്യാനുള്ള ഒരു പ്ലാറ്റ്ഫോം. ചെറുപ്പക്കാർക്കുള്ള ഒരു ട്രെൻഡ് സെറ്റർ, വൃദ്ധർക്ക് ഒരു ക്രോണിക്കിൾ.

ബ്രിട്ടീഷുകാർക്കെതിരായ സ്വാതന്ത്ര്യ സമരത്തിന്റെ മുൻനിരയിൽ നിലയുറപ്പിച്ച പത്രം. ഇപ്പോഴും

RAMTIRTH BRAHMI OIL
RAMTIRTH YOGASHRAM, BOMBAY 4.

REGD. No. B. 4040

CITY EDITION

# THE FREE PRESS JOURNAL

SURAJMAL'S For QUALITY DIAMONDS
359, Kalbadevi Road, BOMBAY.

VOL. 17 NO. 173 BOMBAY, WEDNESDAY, NOVEMBER 24, 1948 PRICE TWO ANNAS

# BOMBAY STORM LEAVES 38 DEAD

## KUDOS FOR MANY

BOMBAY, Tuesday.

Bombayman owes kudos to several hundreds of unknown persons who girded their loins from Monday morning and went into action battling the fury of the elements to restore life to the light-starved city.

But for the unremitting efforts by the Tata Hydro-electric Company's staff and the Royal Indian Engineers, who trudged 20 miles of mountainous tract to hoist the fallen pylons, Bombay would have spent another dark night.

Officials of the Distribution and Traction Branches of the B.E.S.T. the municipal men of the Street Cleansing Department, the Bombay Police, the military guys who cleared the streets with their bulldozers, all deserve a pat on their back.

Above all, Bombayman himself deserves congratulations for his patience and cooperation.

## Fair Weather To Go On

BOMBAY, Tuesday.

The Santa Cruz Weather Forecasting Station said at 9 p.m. tonight that "fair weather will continue in Bombay and neighbourhood."

Observations from Bombay Presidency are meagre, the forecast said. The cyclonic storm weakened rapidly after crossing the coast yesterday and presumably lies this morning as a depression over North

## Power Back After 37 Hrs.; Full Supply This Evening

### EXTENSIVE DAMAGE; SEVERAL VESSELS GO DOWN

BOMBAY, Tuesday.

**Thirty-seven hours after its life line had been cut by the fiercest cyclone in its history, life and light returned to Bombay City with the partial restoration of power at 6-30 p.m. today. Latest intelligence placed the death roll at 38, with 47 missing on the storm-swept high seas, besides a large number of people (uncounted) reported injured.**

The storm has blown over leaving a trail of death and destruction, with the City enmeshed in a web of tangled wires, fallen trees and scattered debris. Extensive damage has occurred to property, the exact volume of which has not yet been estimated.

After nearly thirty hours of paralytic numbness, the City woke up to a bright day and an eerie silence, and was soon plunged into a confused activity, which with the partial restoration of power at 6-30 in the evening, steadied towards normalcy. Full restoration of power is expected to be completed by to-mor-

## HYDERABAD IN UN COUNCIL

### Resumption On Thursday

PARIS, Nov. 23.

Hyderabad's complaint against India, which was withdrawn by the Nizam but now sponsored by Pakistan, will come before the Security Council again on Thursday, it was announced tonight.

Sir Mohammed Zafrullah Khan, Pakistan Foreign Minister, wrote last week to the President of the Security Council that "the situation in Hyderabad continues to deteriorate," and "urgent action by the Security Council" was needed to remedy the situation.

The second point on the Security Council's agenda on Thursday will be the Kashmir problem, which Pakistan has also proposed for urgent consideration.—Reuter.

## Nizam's Plea

NEW DELHI, Nov. 23.

On the eve of the expiry of the one year Standstill Agreement between the Government of India and the Hyderabad Government on November 29, the Nizam has written to the Government of India, asking them to continue the present arrangements with regard to defence and communications, it was learnt here from authoritative quarters.—API.

CO-OPERATE FOR FREEDOM

## PAK TROOPS MUST QUIT KASHMIR

### UN COMMISSION'S REPORT

PARIS, November 23.

The United Nations Commission on Jammu and Kashmir in their report published here yesterday, suggest that the Pakistan Government should be asked, as a first step toward final solution of the dispute, to withdraw its forces from the State of Jammu and Kashmir, to be followed by the withdrawal of Indian troops later.

The Commission has condemned the attitude taken by the Pakistan Government of rejecting the cease-fire proposals.

### REVIEW OF SENTENCE ON TOJO

TOKIO, Nov. 23.

General MacArthur, Supreme Commander, Allied Forces in Japan, hopes to announce tomorrow the result of his review of sentences on General Tojo and 24 other Japanese war criminals.

### NEW U.S. PROPOSAL FOR PALESTINE

PARIS, Nov. 23.

## Pak G.G. Wants More Men For His Forces

RAWALPINDI, Nov. 23.

The Governor-General of Pakistan, Khwaja Nazimuddin told a mammoth meeting here on Monday that Pakistan was giving top priority to the defence of the country and wanted large numbers of recruits for the armed forces of Pakistan.

The major issue confronting Pakistan, he said, was the Kashmir question. It was no nearer solution today than a year ago. He hoped that in the interest of humanity and world peace a free and fair plebiscite to solve the problem would commend itself to Indian leaders.

സ്വാതന്ത്രവും നിർഭയവുമായ പത്രപ്രവർത്തനവുമായി തുടരുന്നു. ഫ്രീ പ്രസ് ജേണലിസത്തിന്റെ ചരിത്രം ഇന്ത്യൻ സ്വാതന്ത്ര്യത്തെ പ്രതിഫലിപ്പിക്കുന്നു എന്ന താണ് വാസ്തവം.

> ഫ്രീ പ്രസിലെ ന്യൂസ് ഡെസ്ക്കാണ് അതിന്റെ ശക്തികേന്ദ്രം. സംഗതി കേവലം ആറടി മാത്രമുള്ള ഒരു മേശയായിരുന്നു ഈ പറയുന്ന ഡെസ്ക്ക്. ആറ് മിടുക്കന്മാരായ പത്രപ്രവർത്തകർ ഇരുവശവും അണിനിരന്നിരിക്കും തലപ്പത്ത് ന്യൂസ് എഡിറ്റർ ഉപവിഷ്ഠനായിരിക്കും.



കാർട്ടൂണിസ്റ്റ് രവീന്ദ്രൻ

മദ്രാസിൽ നിന്ന് കേവലം മുപ്പതുവയസ്സുകാരനായ ഒരു ആദർശവാദി. അതേ, സ്വാമിനാഥ് സദാനന്ദൻ ബോംബെയിൽ നിന്നൊരു ഇംഗ്ലീഷ് പത്രം പുറത്തിറക്കി. അതാണ് ഫ്രീ പ്രസ് ജേണൽ. സ്വാമിനാഥ് സദാനന്ദിനെ സംബന്ധിച്ചിടത്തോളം, ഫ്രീ പ്രസ് ജേണൽ ഒരു ബിസിനസ്സ് സംരംഭമായിരുന്നില്ല.

മൂന്ന് പതിറ്റാണ്ടോളം അദ്ദേഹം അർപ്പണ മനോഭാവത്തോടെ അത് മുന്നോട്ട് കൊണ്ടുപോകുകയും ചെയ്തു. ചൈതന്യം അതിനെ രണ്ട് മഹത്തായ ഇന്ത്യൻ പ്രസ്ഥാനങ്ങളുടെ അവിഭാജ്യ ഘടകമായി മാറ്റാൻ സഹായിച്ചു – സ്വാതന്ത്ര്യസമരവും ഇന്ത്യൻ പ്രസിദ്ധീകരണത്തിന്റെ പരിണാമവും.

സ്വാതന്ത്ര്യസമരത്തിന്റെ നാഡീകേന്ദ്രമായി ബോംബെ ഉയർന്നു വന്നതിനൊപ്പം ഫ്രീ പ്രസ്സിന്റെ ജനനം യോജിച്ചിരിക്കണം. സംഭവബഹുലമായ ആ ദശകത്തിന്റെ തുടക്കത്തിൽ,



ഡാം മൊറൈസ്

പത്രമാഫീസിലുള്ള എല്ലാവരും അത്ഭുതത്തോടെ ആ പേജുകൾ ശ്രദ്ധിച്ചു. ആരോ ഒരാൾ അത് ഉറക്കെ വായിച്ചു. അത് കേട്ടവരെല്ലാം അത്ഭുതം കൂറി നിന്നു. അത്രമനോഹരമായ വിവരണം. ഒരസാധാരണപ്രതിഭയെ കണ്ടെത്തുകയായിരുന്നു ആ സുദിനത്തിൽ. ആ മനുഷ്യനാണ് പിന്നീട് ശ്രദ്ധേയനായ പത്രപ്രവർത്തകനും കവിയുമായി മാറിയ ഡാം മൊറൈസ്..!

രാജ്യത്ത് ഉപ്പ് സത്യാഗ്രഹവും രാജ്യവ്യാപകമായി നിസ്സഹകരണ പ്രചാരണത്തിന്റെ പുനരുജ്ജീവനവും വഴി വൈദ്യുതീകരിക്കപ്പെട്ടു.

ബോംബെ അതിമനോഹരമായ ഹർത്താലുകളും ഘോഷയാത്രകളും ലാത്തിചാർജുകളും നടത്തി മുന്നേറി. നാല്പതുകളുടെ അവസാനം സ്വാതന്ത്ര്യത്തിന്റെ ലഹരിയിൽ ബോംബെ നഗരത്തിന്റെ ആകർഷണീയത പറഞ്ഞറിയിക്കാൻ കഴിയുന്നതായിരുന്നില്ല. ശ്രദ്ധേയമായ പലതും ബോംബെയിൽ സംഭവിച്ചു, ഒരു മഹാനഗരമെന്ന നിലയിൽ പലതരത്തിലുള്ള ത്രില്ലറുകളും അരങ്ങേറി. അതിനെയെല്ലാം കടത്തിവെട്ടുന്ന ത്രില്ലറുകളാണ് ഒരോ ദിവസവും ഫ്രീ പ്രസ് ജേണലിൽ അരങ്ങേറിക്കൊണ്ടിരുന്നത്.

കേരളത്തിൽ നിന്ന് അക്ഷരാഭ്യാസമുള്ള ഒട്ടേറെ ചെറുപ്പക്കാരുടെ അത്താണിയായിരുന്നു ഫ്രീ പ്രസ് ജേണൽ. അവിടെ ജോലിചെയ്യുന്ന മിടുമിടുക്കരായ പത്രപ്രവർത്തകരോടൊപ്പമുള്ള സഹവാസം പുത്തൻകൂറ്റുകാരെ ആകർഷിച്ചു. വായനക്കാർക്കെന്ന പോലെ കന്നി അയ്യപ്പൻമാർക്കും ഫ്രീ പ്രസ് പുതിയ ചക്രവാളങ്ങൾ സൃഷ്ടിച്ചു. വിഭിന്നമായ അഭിപ്രായഗതിക്കാരെങ്കിലും എഴുത്തിൽ കരുത്തും ശുഷ്ക്കാന്തിയുമുള്ളവരെ ഏകോപിപ്പിച്ച് ഉത്സാഹഭരിതരാക്കാൻ സദാനന്ദനുള്ള അസാമാന്യകഴിവ് ഒന്നുവേറേതന്നെയായിരുന്നു.

അവിടെയുള്ള എല്ലാവിഭാഗം ആളുകളേയും റിക്രൂട്ട്മെന്റ് ചെയ്തിരുന്നത് സദാനന്ദൻ തന്നെയായിരുന്നു. ഫ്രീ പ്രസിലെ ന്യൂസ് ഡെസ്ക്കാണ് അതിന്റെ ശക്തികേന്ദ്രം. സംഗതി കേവലം ആറടി മാത്രമുള്ള ഒരു മേശയായിരുന്നു ഈ പറയുന്ന ഡെസ്ക്ക്. ആറ് മിടുക്കന്മാരായ പത്രപ്രവർത്തകർ ഇരുവശവും അണിനിരന്നിരിക്കും തലപ്പത്ത് ന്യൂസ് എഡിറ്റർ ഉപവിഷ്ഠനായിരിക്കും.

ഇന്ത്യ മുഴുവൻ അറിയപ്പെടുന്ന രാഷ്ട്രീയക്കാരനായ അന്തരിച്ച ബാൽ താക്കറെ ഫ്രീ പ്രസ് ജേണലിന്റെ കാർട്ടൂണിസ്റ്റായി പ്രവർത്തിച്ചിരുന്നു. അന്ന് ശാന്തനും നിരുപദ്രവിയുമായിരുന്ന ആ മനുഷ്യൻ ഈറ്റപ്പുലിയായി, ശിവസേനയുടെ തലവനായി മാറിയതെങ്ങനെയെന്ന് അന്നത്തെ സഹപ്രവർത്തകർക്ക് ഒരു പിടിയും കിട്ടുന്നില്ല എന്നതാണ് സത്യം. പ്രശസ്ത കാർട്ടൂണിസ്റ്റ് ആർ.കെ.ലക്ഷ്മണനും മലയാളിയായ കാർട്ടൂണിസ്റ്റ് രവീന്ദ്രനും ഏഷ്യാ വീക്ക് മാസികയുടെ സ്ഥാപക പത്രാധിപരും പിന്നീട് ഇന്ത്യൻ എക്സ്പ്രസ് എഡിറ്റോറിയൽ ബോർഡ് ഡയറക്ടറുമായ ടി.ജെ. എസ്. ജോർജ്, ഇവരൊക്കെ ഫ്രീ പ്രസ് ജേണലിന്റെ ഐതിഹാസികനായ എസ്. സദാനന്ദിന്റെ കീഴിൽ പ്രവർത്തിച്ചിട്ടുള്ളവരാണ്. ഇന്ത്യൻ പത്രപ്രവർത്തന രംഗത്തെ ജഗജില്ലികളിൽ പലരും ഈ പത്രത്തിലൂടെ വളർന്ന് പന്തലിച്ചവരാണ്.

എം.വി. കാമത്ത്, രജത് ശർമ, എം.ജെ.അക്ബർ, എസ്.എ. സബാവാല, ശങ്കർ, ഡോം മൊറേസ്, എടത്തട്ട നാരായണൻ, എം.വി.മാത്യു എന്നിങ്ങനെ നീളുന്നു ആ നിര.

ഫ്രീ പ്രസ് ജേണൽ സ്പോർട്സിനായി ഒരു മുഴുവൻ പേജ് മാറ്റി വച്ചു. ബോബി തലയാർഖാന്റെ നേതൃത്വത്തിൽ ഒരിക്കൽ ഫ്രീ പ്രസ് ജേണലിൽ ഒരത്ഭുതം നടന്നു. ക്രിക്കറ്റിന്റെ മുൻനിര താരങ്ങൾ അണിനിരന്ന ടെസ്റ്റ് മാച്ചിനെക്കുറിച്ച് അതീവഭംഗിയോടെ മനോഹരമായ റിപ്പോർട്ടുകൾ പ്രത്യക്ഷപ്പെട്ടു. തലയാർഖാന്റെ ബൈലൈനിൽ ആയിരുന്നു അത് വന്നിരുന്നതെങ്കിൽ ആർക്കും അത്ഭുതം തോന്നുമായിരുന്നില്ല. എന്നാൽ അന്നുവരെ ആരും കേട്ടിട്ടില്ലാത്ത ഒരു പേരിലാണ് അവ അച്ചടിച്ചുവന്നത്. അതും ഒരു സ്ക്കബൾ കുട്ടിയുടെ പേരിൽ. കേവലം 12 വയസ്സുമാത്രമുള്ള പയ്യൻസിന്റെ പേര്




ഡാം മൊറൈസ്. പ്രസിദ്ധിയാർജിച്ച ടൈംസ് ഓഫ് ഇന്ത്യയുടെ, അതിലും പ്രസിദ്ധിയാർജിച്ച സാക്ഷാൽ ഫ്രാങ്ക് മൊറൈസിന്റെ മകനായിരുന്നു ഡാം മൊറൈസ്. എല്ലാദിവസവും വൈകിട്ട് ഒരു കവറുമായി ഡാം മൊറൈസ് എത്തും. ആ കവറിലാണ് അത്ഭുതകരമായ റിപ്പോർട്ട് ഉള്ളത്. ബോബി തലയാർഖാൻ തന്നെയാണ് അതെഴുതിയതെന്നാണ് പത്രമോഫീസിലെ എല്ലാവരും കരുതിയിരുന്നത്. ഒരുനാൾ സന്ധ്യക്ക് കവറുമായി വരുന്ന ഡാം മൊറൈസ് കൈയ്യും വീശി വരുന്നു. അന്തർമുഖനായ പയ്യൻസ് പതിഞ്ഞ സ്വരത്തിൽ ചോദിക്കുന്നു. എവിടെയാണ് സ്പോർട്ടസ് ഡെസ്ക്ക്? അങ്ങിനെയൊന്ന് ഫ്രീ പ്രസ് ജേണലിൽ ഉണ്ടായിരുന്നില്ല. എന്താ കാര്യം എന്ന് പയ്യൻസിനോട് മുതിർന്ന പത്രപ്രവർത്തകൻ ചോദിച്ചു:

എനിക്കൊരു ടൈപ്രൈറ്റർ കിട്ടിയാൽ കൊള്ളാമായിരുന്നു. പയ്യൻസ് മൊഴിഞ്ഞു. ഒഴിഞ്ഞുകിടന്ന ഒരു ടൈപ്രൈറ്റർ അവന് കാണിച്ചുകൊടുത്തു. പയ്യൻ ഒട്ടും മടിക്കാതെ ആരേയും ശ്രദ്ധിക്കാതെ മുക്കാൽമണിക്കൂർ അതിനുമുന്നിൽ ചെലവിട്ടു. ആ പ്രായത്തിലുള്ള പയ്യൻസ് ടൈപ്പ് ചെയ്യുന്നു എന്നു പറയുന്നതുതന്നെ അത്ഭുതമാണ്..! തന്റെ ജോലി കഴിഞ്ഞ് രണ്ട് പേജ് മാറ്റർ ന്യൂസ് എഡിറ്ററെ ഏൽപ്പിച്ചു. പിന്നെ ആരോടും ഒന്നും പറയാതെ സ്ഥലം വിട്ടു. പത്രമാഫീസിലുള്ള എല്ലാവരും അത്ഭുതത്തോടെ ആ പേജുകൾ ശ്രദ്ധിച്ചു. ആരോ ഒരാൾ അത് ഉറക്കെ വായിച്ചു. അത് കേട്ടവരെല്ലാം

ഏഷ്യയിലെ തന്നെ ഇത്തരത്തിലുള്ള ആദ്യത്തെ സംരംഭമാണ് സദാനന്ദിന്റെ ഫ്രീ പ്രസ് ഓഫ് ഇന്ത്യ വാർത്താ ഏജൻസി. അദ്ദേഹം കൂടുതൽ കാലം ജീവിച്ചിരുന്നുവെങ്കിൽ, അത് ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരു വിധത്തിൽ ഫലപ്രദമാകുമായിരുന്നു.



ബാൽ താക്കറെ

SUNDAY FREE PRESS JOURNAL ₹3

'Covid-19 may trigger diabetes in healthy people'

Coronavirus Cases 7,796,731
Deaths 429,734

'Females in India may have higher death risk than males'

Fast News

Racism row: Trump changes date of rally

PAY HALF THE PRICE FOR COVID-19 TEST

Maha govt to also cap ambulance charges by private operators

PM knew about COVID-19 crisis even before first case in India: Javadekar

BMC: Only 700 docs among 20,000 can be put to work

HC slams Centre, state for rise in cases of corona

Saudi may cancel Haj for first time

HC allows use of HCQ for COVID patients

Heavy rains at places over next 48 hours: IMD

Cases jump from 2 to 3 lakh in 10 days even as India records worst daily spike

Community transmission in many parts of country: Expert

Baiji, oldest first-class cricketer, passes away

TPG picks 0.93 pc stake in Jio Platforms for Rs 4,546.80 crore

അത്ഭുതം കൂറി നിന്നു. അത്രമനോഹരമായ വിവരണം. ഒരസാധാരണപ്രതിഭയെ കണ്ടെത്തുകയായിരുന്നു ആ സുദിനത്തിൽ. ആ മനുഷ്യനാണ് പിന്നീട് ശ്രദ്ധേയനായ പത്രപ്രവർത്തകനും കവിയുമായി മാറിയ ഡാം മൊറൈസ്..!

പത്രത്തിന് പുറമേ, ഒരു ഇന്ത്യൻ വാർത്താ ഏജൻസി എന്ന ആശയത്തിന് സദാനന്ദൻ തുടക്കമിട്ടു.

ഏഷ്യയിലെ തന്നെ ഇത്തരത്തിലുള്ള ആദ്യത്തെ സംരംഭമാണ് സദാനന്ദിന്റെ ഫ്രീ പ്രസ് ഓഫ് ഇന്ത്യ വാർത്താ ഏജൻസി. അദ്ദേഹം കൂടുതൽ കാലം ജീവിച്ചിരുന്നുവെങ്കിൽ, അത് ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരു വിധത്തിൽ ഫലപ്രദമാകുമായിരുന്നു. സദാനന്ദന്റെ കാലശേഷം എ.ബി. നായർ എന്ന പത്രക്കടലാസ് മുതലാളി ഡയറക്ടർ ഇൻ ചാർജായി. ഇന്നും മികവാർന്ന രീതിയിൽ ഫ്രീ പ്രസ് ജേണൽ മുന്നോട്ട് പോകുന്നു. ●



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com
പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.

# ബാങ്ക് അക്കൗണ്ട് ക്ലോസ് ചെയ്യുമ്പോൾ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ

ഇക്കാലത്ത് മിക്ക ആളുകളും ഒന്നിലധികം ബാങ്ക് അക്കൗണ്ട് ഉള്ളവരായിരിക്കും. ശമ്പളക്കാർ പലരും ജോലി മാറി മറ്റു നഗരങ്ങളിലേക്ക് മാറുമ്പോൾ പല ബാങ്കുകളിൽ അക്കൗണ്ട് എടുക്കാറുണ്ട്. സേവിംഗ്സ് അക്കൗണ്ടുകളിൽ ശരാശരി ബാലൻസ് നിലനിർത്തേണ്ടതുണ്ട്. ഇല്ലെങ്കിൽ പിഴ ഈടാക്കും. അതുകൊണ്ട് സജീവമല്ലാത്ത ബാങ്ക് അക്കൗണ്ട് ക്ലോസ്സ് ചെയ്യുന്നതാണ് നല്ലത്.

### ഓട്ടോമാറ്റിക് ഡെബിറ്റുകൾ നിർത്തുക

ബാങ്ക് അക്കൗണ്ട് ക്ലോസ്സ് ചെയ്യുന്നതിന് മുമ്പ് എല്ലാ ഓട്ടോമാറ്റിക് ഡെബിറ്റുകളും ബാങ്ക് അക്കൗണ്ടുമായി ലിങ്ക് ചെയ്തിട്ടുള്ള ക്രെഡിറ്റ് കാർഡുകളും ഡീ ലിങ്ക് ചെയ്യുക. പഴയ ബാങ്ക് അക്കൗണ്ട് പ്രതിമാസ വായ്പ ഇ.എം.ഐകൾ അല്ലെങ്കിൽ റിക്കറിംഗ് ഡെപ്പോസിറ്റ് തുകയുമായി ബന്ധിപ്പിച്ചിട്ടുണ്ടെങ്കിൽ സ്ഥാപനങ്ങൽക്ക് പണം ഡെബിറ്റ് ചെയ്യുന്നതിന് ഇതര ബാങ്ക് അക്കൗണ്ട് നമ്പർ നൽകണം.

### അക്കൗണ്ട് ക്ലോഷർ ഫോം നൽകുക

അക്കൗണ്ട് ക്ലോസ്സ് ചെയ്യുന്നതിന് ഉപഭോക്താവ് ബാങ്ക് ശാഖയിൽ നേരിട്ട് എത്തി ഡിലിങ്കിംഗ് ഫോം, ഉപയോഗിക്കാത്ത ചെക്ക് ബുക്ക്, ക്രെഡിറ്റ്, ഡെബിറ്റ് കാർഡ് എന്നിവയ്ക്കൊപ്പം അക്കൗണ്ട് ക്ലോഷർ ഫോം നൽകണം. ക്ലോഷർ ഫോമിൽ അക്കൗണ്ട് ക്ലോസ്സ് ചെയ്യുന്നതിനുള്ള കാരണവും അക്കൗണ്ട് ഉടമ കാണിക്കണം. കൂടാതെ ബ്രാഞ്ച് മാനേജർക്ക് അക്കൗണ്ട് വിശദാംശങ്ങളും അക്കൗണ്ട് ക്ലോസ്സ് ചെയ്യുന്നതിനുളള കാരണവും കാണിച്ച് കത്ത് നൽകണം.



Model code: 146/2020

| | | |
|---|---|---|
| Name | : | Madlasa Sharma |
| Height | : | 5.5 |
| Vital | : | 34, 26, 37 |
| Interest | : | Modeling and acting films, serials, albums etc. |
| Job Track | : | Feature films, Tele serials, Web series, etc. |



Model code: 196/2020

Name : SUSMITA SAHA

Height : 5.5

Vital : 32, 28, 34

Interest : Modeling and Tollywood / Bollywood / Moive lead / serial lead positive /te Series

Job Track : Print and TV advts.





Model code: 198/2020

Name : **Annshia Eldhose**

Interest : Modeling and acting

Job Track : Seeking Opportunity

Model code: 199/2020

Name : **Johny Allappuzha**

Interest : Modeling and acting

Job Track : Seeking Opportunity



Model code: 200/2020

Name : **Raphel Sajan**

Height : 5.4

Interest : Modeling and acting

Job Track : Seeking Opportunity










Model code: 202/2020

| | | |
|---|---|---|
| Name | : | **Vineeth M T** |
| Height | : | 5.7 |
| Interest | : | Modeling and acting |
| Job Track | : | Seeking Opportunity |

# ലോക പോസ്റ്റൽ ദിനം




തപാൽ സേവനങ്ങൾക്ക് ജനജീവിതത്തിലുള്ള പങ്കിനെക്കുറിച്ചും ആഗോളപുരോഗതിയ്ക്ക് നൽകുന്ന സംഭാവനകളെകുറിച്ചും ജനങ്ങളെ ബോധവത്ക്കരിക്കുന്നതിനായാണ് ലോക തപാൽ ദിനം ആചരിക്കുന്നത്. ഇന്ത്യൻ തപാൽ വകുപ്പിനു കീഴിലെ തപാലാപ്പീസുകളിൽ എൺപത് ശതമാനത്തിലേറെയും ഗ്രാമ പ്രദേശങ്ങളിലാണ്.

---

ഒക്ടോബർ 9 ലോകമെങ്ങും തപാൽ ദിനമായി ആചരിക്കുന്നു. രാജ്യാന്തര തപാൽ യൂണിയന്റെ ആഹ്വാനപ്രകാരമാണ് ഈ ദിവസം ലോക തപാൽ ദിനമായി ആചരിക്കുന്നത്.1969ൽ ടോക്യോയിൽ നടന്ന ആഗോള പോസ്റ്റൽ യൂണിയൻ കോൺഗ്രസിൽ ആനന്ദ് മോഹൻ നരൂല എന്ന ഇന്ത്യാക്കാരനാണ് ലോക തപാൽ ദിനം എന്ന ആശയം മുന്നോട്ടു വച്ചത്.

തപാൽ സേവനങ്ങൾക്ക് ജനജീവിതത്തിലുള്ള പങ്കിനെകുറിച്ചും ആഗോളപുരോഗതിയ്ക്ക് നൽകുന്ന സംഭാവനകളെ കുറിച്ചും ജനങ്ങളെ ബോധവത്ക്കരിക്കുന്നതിനായാണ് ലോക തപാൽ ദിനം ആചരിക്കുന്നത്. 1800കളുടെ അവസാനത്തിലാണ് ആഗോള തപാൽ സർവീസ് ആരംഭിച്ചത്. കൂടുതൽ കാര്യക്ഷമമായി പ്രവർത്തിക്കുക എന്ന ലക്ഷ്യത്തോടെ 1874ൽ ആഗോള പോസ്റ്റൽ യൂണിയൻ സ്വിറ്റ്സർലൻഡിലാണ് രൂപീകരിച്ചത്.150ലേറെ രാജ്യങ്ങൾ ഒക്ടോബർ 9 ലോക തപാൽ ദിനമായി ആഘോഷിക്കുന്നു.

1764-ൽ ലോർഡ് ക്ലൈവിന്റെ കാലത്താണ് ഇന്ത്യയിൽ പോസ്റ്റൽ സംവിധാനം നിലവിൽ വന്നത്. 1774-ൽ വാറൻ ഹേസ്റ്റിംഗ്സ് കൽക്കട്ട ജി.പി.ഒ സ്ഥാപിച്ചു.1854-ൽ ഡൽഹൌസി പ്രഭുവിന്റെ കാലത്താണ് പോസ്റ്റ് ഓഫീസ് ആക്ട് നിലവിൽ വന്നത്.1852-ൽ സിന്ധിലാണ് ആദ്യത്തെ തപാൽ സ്റ്റാമ്പ് പുറത്തിറക്കുന്നത്. സിന്ധിയിലെ കമ്മീഷണർ ആയിരുന്ന ബാർട്ട്ർ ഫെരേര 'സിന്ധ് ഡാക്' എന്ന പേരിൽ ഇറക്കിയ ഈ സ്റ്റാമ്പ് ഏഷ്യയിലെ തന്നെ ആദ്യത്തെ സ്റ്റാമ്പായിരുന്നു. ഈസ്റ്റിന്ത്യാ കമ്പനിയുടെ ചിഹ്നമായിരുന്നു ഇതിൽ പതിപ്പിച്ചിരുന്നത്. സ്വതന്ത്ര ഭാരതത്തിലെ പ്രഥമ സ്റ്റാമ്പ് 1947 നവംബർ 21-നാണ് പുറത്തിറക്കുന്നത്. ഇതിൽ ആലേഖനം ചെയ്തിരിക്കുന്നത് ത്രിവർണ പതാകയാണ്.

### പിൻകോഡ്

രാജ്യമൊട്ടാകെയുള്ള തപാലാപ്പീസുകളെ തരംതിരിക്കാൻ ഇന്ത്യൻ പോസ്റ്റൽ സർവ്വീസ് ഉപയോഗിക്കുന്ന പോസ്റ്റ് കോഡ് സമ്പ്രദായമാണ് പോസ്റ്റൽ ഇൻഡക്സ് നമ്പർ അഥവാ പിൻകോഡ് (PIN). ആറ് അക്കങ്ങളുള്ള സംഖ്യയാണ് പിൻകോഡ്. 1972 ഓഗസ്റ്റ് 15-ന് ഈ സമ്പ്രദായം നിലവിൽ വന്നു.

ഇന്ത്യയിലെ എല്ലാ സംസ്ഥാനങ്ങളേയും കേന്ദ്ര ഭരണപ്രദേശങ്ങളേയും 8 പിൻ മേഖലകളായി തിരിച്ചിരിക്കുന്നു. പിൻകോഡിലെ ആദ്യ അക്കം ആ പോസ്റ്റ് ഓഫീസ് ഈ എട്ടു മേഖലകളിൽ ഏതിൽ ഉൾപ്പെടുന്നു എന്നു സൂചിപ്പിക്കുന്നു. പോസ്റ്റ് ഓഫീസ് ഉൾപ്പെടുന്ന ഉപമേഖലയെ പ്രതിനിധാനം ചെയ്യുന്നതിനാണ് രണ്ടാമത്തെ അക്കം. ഒരു പോസ്റ്റ് ഓഫീസിലേക്കുള്ള തപാൽ ഉരുപ്പടികൾ തരംതിരിക്കുന്ന സോർട്ടിങ് ജില്ലയെ മൂന്നാമത്തെ അക്കം സൂചിപ്പിക്കുന്നു. അവസാനത്തെ മൂന്ന് അക്കങ്ങൾ ഒരോ പോസ്റ്റ് ഓഫീസിനേയും പ്രതിനിധീകരിക്കുന്നു.

ലോകത്തിലെ തന്നെ ഏറ്റവും വലിയ തപാൽ സംവിധാനമാണ് ഇന്ത്യൻ പോസ്റ്റൽ സർവീസ്. ഇതിനു കീഴിൽ 155,333 പോസ്റ്റ് ഓഫീസുകൾ പ്രവർത്തിക്കുന്നുണ്ട്.

ഇന്ത്യൻ തപാൽ വകുപ്പിനു കീഴിലെ തപാലാപ്പീസുകളിൽ എൺപത് ശതമാനത്തിലേറെയും ഗ്രാമ പ്രദേശങ്ങളിലാണ്. സ്വാതന്ത്ര്യലബ്ധിയുടെ കാലത്ത് 23344 തപാലാപ്പീസുകളാണ് മൊത്തം ഉണ്ടായിരുന്നത്. ഇവ കൂടുതലും പട്ടണപ്രദേശങ്ങളിലായിരുന്നു. പിന്നീട് ഗ്രാമങ്ങളേക്കൂടി ഉൾപ്പെടുത്തി ഈ ശൃംഖല ആറിരട്ടിയോളം വികസിപ്പിക്കപ്പെട്ടു. സ്വാതന്ത്ര്യലബ്ധിക്കുമുമ്പ് നിരവധി തപാൽ ശൃംഖലകളുണ്ടായിരുന്നവയെ ഏകോപിപ്പിച്ചാണ് ഇന്ത്യൻ തപാൽ വകുപ്പ് സംഘടിക്കപ്പെട്ടത്. പിൽക്കാലത്ത് അതിന്ന് രാജ്യമെമ്പാടും ധാരാളം ആപ്പീസുകൾ ഉണ്ടായി വന്നു. ഈ ആപ്പീസുകൾ വഴി തപാലിനു പുറമെ ലഘുസമ്പാദ്യപദ്ധതികളും ഇൻഷൂറൻസ് പദ്ധതികളും ലഭ്യമാക്കപ്പെട്ടു. ഇപ്പോൾ മറ്റു ബാങ്കിങ് സേവനങ്ങളും രാജ്യത്തിന്റെ ഓരോ കോണിലും ഇതു വഴി ലഭ്യമാണ്. ●

# പരസ്യങ്ങൾ വിലയിരുത്തുവാൻ വായനക്കാർക്കും അവസരം




പരസ്യങ്ങൾ വിലയിരുത്തുവാൻ വായനക്കാർക്ക് അവസരങ്ങൾ നൽകുന്നു.

നിങ്ങൾക്ക് ഇഷ്ടപ്പെട്ടതോ ഇഷ്ടപ്പെടാത്തതോ ആയ പരസ്യങ്ങളെപ്പറ്റിയുള്ള നിങ്ങളുടെ അഭിപ്രായങ്ങൾ ആഡ്കോമിലൂടെ പ്രകാശിപ്പിക്കാം.

നല്ല പരസ്യങ്ങൾ ചെയ്തവർക്ക് അതൊരു പ്രോൽസാഹനവും അല്ലാത്തവർക്ക് തിരുത്തുവാനും കൂടുതൽ മെച്ചപ്പെടുവാനുമുള്ള വെല്ലുവിളിയുമാകട്ടെ.

ഇഷ്ടപ്പെട്ടത് അല്ലെങ്കിൽ ഇഷ്ടപ്പെടാത്തത് എന്തുകൊണ്ടാണെന്നു പറയുവാൻ കഴിയുമെങ്കിൽ നല്ലത്. നിങ്ങൾക്ക് ശ്രദ്ധേയമായി തോന്നിയ പരസ്യങ്ങളുടെ ഒരു ഫോട്ടോയോ യുട്യൂബ് ലിങ്കോ എടുത്ത് വാട്സ്ആപ്പിലോ ഇമെയിലിലോ അയച്ചു തരിക.

**'ആഡ്കോം അവാർഡ്'** ന്
പരസ്യങ്ങൾ തെരഞ്ഞെടുക്കപ്പെടുമ്പോൾ
ഈ അഭിപ്രായങ്ങളും പരിഗണിക്കുന്നതാണ്.

Email: effectiveadcom@gmail.com

Whatsapp: 98460 57461

ഇഫെക്ടീവ് ആഡ്കോം **eFFECTIVE ADCOM**

മലയാളത്തിലെ ആദ്യത്തെ അഡ്വർടൈസിംഗ് & മാർക്കറ്റിംഗ് മാസിക

Admn. office: Effective Publications, Mughal Palace Building, Collectorate P.O. Kottayam - 686 002, Kerala, India

# ബാല്യകാല സ്മരണകൾ ഉണർത്തിയ ചിത്രം




കുഞ്ഞുനാളിൽ, ജന്മനാടായ എട്ടുമന, പൊട്ടിച്ചിറ എൽ.പി.സ്കൂളിൽ പഠിപ്പിച്ച ഇറ്റാമൻ മാഷെയും ലീല ടീച്ചറെയും, പിന്നെ ഉമ്മ നാടായ വലപ്പാട് എൽ. പി സ്കൂളിൽ പഠിപ്പിച്ച ചാത്തപ്പൻ മാഷിനെയും ശ്രീമതി ടീച്ചറെയും ബീവി ടീച്ചറെയും ഓർമ്മിച്ചെടുക്കാനായ ഒരു ദിനം. അധ്യാപക ദിനം.

60 ലെറെ വർഷം കഴിഞ്ഞിട്ടും, ഒരിക്കലും മനസ്സിൽ നിന്ന് മായാതെ ഇവരെല്ലാം നില നിൽക്കുന്നത് കൊണ്ട് തന്നെ നമിക്കാതെ വയ്യ. സ്മരിക്കാതെ വയ്യ. ഈ ഗുരുവന്ദ്യന്മാർക്കെല്ലാം പ്രണാമമർപ്പിക്കാൻ അവസരമൊരുക്കിയ ഒരു നല്ല പരസ്യ ചിത്രം. ഒരു നല്ല സന്ദേശം പകർന്നു തന്നതിന് മാൻകൈൻഡ് ഫാർമയ്ക്ക് അഭിനന്ദനങ്ങൾ.

Link: https://youtu.be/CSSVQwlqvRU



**ആസിഫ് അലി കോമു**
മാനേജിംഗ് ഡയറക്ടർ
കോമു സൺസ് പ്രൊഡക്ഷൻസ്

---

# മുത്തൂറ്റ് ഫിൻകോർപ്പ്

muthoot Blue NCDs

Restart Happiness of Life

₹ 1,00,000 becomes ₹ 1,58,300*
in just 5 years

- Coupon rate from 8.85% p.a. to 9.00% p.a.
- Monthly, Annual and Cumulative payout options
- Tenure: 27 months, 38 months and 60 months
- Minimum application of ₹ 10,000/- (and in multiples of ₹ 1000 thereafter)
- No Tax Deduction at Source
- Allotment on first-come first-serve basis#
- Applications through ASBA mode only
- Allotment in dematerialized form

muthoot FINCORP

ISSUE OPEN NOW
ISSUE CLOSE DATE: FRIDAY, OCT 23, 2020**
CREDIT RATING: "CRISIL A/Stable"

1800 102 1616

അടുത്ത ദിവസങ്ങളിൽ അച്ചടി മാധ്യങ്ങളിൽ വന്ന പരസ്യങ്ങളിൽ സെപ്റ്റംബർ 30 ന് മലയാള മനോരമ ഒന്നാം പേജിൽ കണ്ട മുത്തൂറ്റ് ഫിൻകോർപ്പിന്റെ പരസ്യം ആകർഷകമായി തോന്നി. മൾട്ടി കളർ സാധ്യത ഉണ്ടായിട്ടു പോലും രണ്ടേരണ്ടു നിറങ്ങൾ ഉപയോഗിച്ച് ഏറ്റവും ഹൃദ്യമായ നിലയിൽ പരസ്യം അണിയിച്ചൊരുക്കിയ കലാ (കര ) വിരുത് അഭിനന്ദനീയം തന്നെ. പരസ്യ വാചകങ്ങൾ കുറവല്ലാതിരുന്നിട്ടും അത് ഒട്ടും വായനക്കാർക്ക് അരോചകമാകാതെ വിന്യസിപ്പിക്കാൻ കഴിഞ്ഞു എന്നതും ശ്രദ്ധേയം. പരസ്യക്കമ്പനിയുടെ പേര് ചേർക്കാത്തതിന്റെ രഹസ്യം എന്താണാവോ?



**കൃഷ്ണൻ ചേലേമ്പ്ര**

# ഓർമ്മകളിൽ നിറഞ്ഞു നിൽക്കുന്ന പരസ്യം മർഫി റേഡിയോ






എഴുപതുകളിൽ വട്ട മുഖവും തുടുത്ത കവിളുകളുമുള്ള ഒരു കുട്ടി സ്വന്തം കവിളിൽ ഒരു ചുഴി സൃഷ്ടിച്ച് എന്തോ ആലോചനയിൽ മുഴുകിയിരിക്കുന്ന ഒരു പരസ്യചിത്രമുണ്ടായിരുന്നു. മർഫി റേഡിയോ യുടെ. മർഫി മുന്ന എന്ന ആ ബാലൻ എല്ലാവർക്കും പ്രിയപ്പെട്ടവനുമായി.

ഇന്ന് ഒരു ഐ ഫോൺ സ്വന്തമാക്കുന്നതിലും ശ്രമകരമായിരുന്നു ഒരു റേഡിയോ സ്വന്തമാക്കൽ. രഞ്ജിനിയും കണ്ടതും കേട്ടതും വയലും വീടുമെല്ലാം കേൾക്കുന്ന കൂട്ടത്തിൽ 'സമ്പ്രതി വാർത്തഹാ സൂയന്ത...... പ്രവാചകാ ..ലക്ഷ്മീകാനന്ദ ബാലദേവാനന്ദസാഹരഹ...... എന്ന സംസ്കൃത വാർത്തയും കേട്ട് എല്ലാവരും തൃപ്തിയടയടഞ്ഞിരുന്ന ഒരു കാലം .

ഈ പരസ്യത്തിന് വർത്തമാനകാലത്തിൽ കോടതി കയറിയ ചരിത്രവുമുണ്ട്. 2012 ൽ പുറത്തിറങ്ങിയ 'ബർഫി' എന്ന ഹിന്ദി ചിത്രത്തിന്റെ നിർമ്മാതാക്കൾക്കെതിരെ മർഫി കമ്പനി പകർപ്പവകാശ നിയമപ്രകാരം കേസ് ഫയൽ ചെയ്തു.

പുതുതലമുറയ്ക്ക് ഒരു പക്ഷേ മനസ്സിലാക്കുവാൻ തന്നെ കഴിയാത്ത ഒരു കാലത്തിന്റെ ഓർമ്മകൾ ഇവിടെ പങ്കുവയ്ക്കുന്നു.



**മോൻസി ഫിലിപ്പ്**

# കൈരളി TMT STEEL BARS




ഇഷ്ടപ്പെടുന്നതിന് കാരണമായത് ....

പരസ്യ രംഗത്ത് ഓൺലൈൻ മാധ്യമങ്ങൾ കൂടി ചുവടുറപ്പിച്ച കാലം. ഒരു ഉൽപ്പന്നത്തെ വിവിധ മാധ്യമങ്ങളിലൂടെ ഒരേ തലത്തിൽ ഉപഭോക്താക്കളിൽ പ്രതിഷ്ഠിക്കുന്നിടത്താണ് പരസ്യം അതിന്റെ ചുമതല പൂർത്തിയാക്കുന്നത്.

ഏറ്റവും കുറച്ചു ചിത്രീകരിക്കുന്ന, വാചകങ്ങളാവുന്ന, പറയുന്ന കണ്ടന്റുകളാണ് ഹൃദയത്തെ തൊട്ടറിഞ്ഞ് ഇന്ന് വിപണിയെ കീഴടക്കുക. പരിമിതമായ സമയം മാത്രമേ, ഉപഭോക്താവ് പരസ്യത്തിന് ചിന്തകളിൽ ഇടം നൽകുന്നതിന് ചെലവഴിക്കുന്നുള്ളൂ എന്നത് തിരിച്ചറിയുന്നതിലാണ് വിപണി ലക്ഷ്യം വെക്കുന്നവരുടെ വിജയം.



**ഷംനാസ് ടി.**
ഫറോക്ക്, കോഴിക്കോട്

# ഷീൻലാക് വുഡ് പോളിഷ്







സമീപകാലത്ത് ടിവി ചാനലുകളിൽ പ്രദർശിപ്പിക്കപ്പെട്ട പരസ്യങ്ങളിൽ ശ്രദ്ധേയമായി തോന്നിയ ഒരു പരസ്യമാണ് ഷീൻലാക് വുഡ് പോളീഷിന്റേത്. അവതരണം കൊണ്ടും അഭിനയം കൊണ്ടും മികച്ച നിലവാരം പുലർത്തിയ പരസ്യം. പുരുഷന്മാരുടെ മാത്രം കൈകളിലൊതുങ്ങിയിരുന്ന പോളിഷിംഗ് വർക്ക് സ്ത്രീകൾക്കും സാധിക്കും എന്ന ആശയത്തിലൂടെ ഉൽപ്പന്നത്തിന് കൂടുതൽ സ്വീകാര്യത കൈവരിക്കുന്നതിൽ ഈ പരസ്യം സഹായിക്കുന്നു.

വ്യത്യസ്ഥമായ അവതരണത്തിലൂടെ 'പോളിഷ് ഇടുന്നതു ഞങ്ങൾ പെണ്ണുങ്ങൾക്കു പണ്ടേ ശീലമല്ലിയോ? നെയിൽ പോളീഷേ' എന്ന വാചകത്തിലൂടെ ജീവിതഗന്ധിയായി ഉൽപ്പന്നത്തിന്റെ പ്രത്യേകതകളെ അവതരിപ്പിക്കുന്നതിൽ ഇതിന്റെ അണിയറ പ്രവർത്തകർ വിജയിച്ചിരിക്കുന്നു. അഭിനന്ദനങ്ങൾ. Link: https://www.youtube.com/watch?v=3TI3jp6JVvw

# ഓൺലൈൻ ഷോപ്പിംഗ് കൂടുതൽ ലാഭകരമാക്കാം

ഷോപ്പിംഗിൽ കുറച്ച് പണം മിച്ചം പിടിക്കാൻ കഴിയുന്നത് എല്ലാവർക്കും സന്തോഷം നൽകുന്ന കാര്യമാണ്. ആവശ്യമായതെല്ലാം വിരൽതുമ്പിൽ കിട്ടുമെങ്കിൽ ഡബിൾ സന്തോഷം. അതിന് വിലപേശാനുള്ള സാമർത്ഥ്യവും ക്ഷമയും വേണമെന്ന് മാത്രം.

### മറ്റുള്ള സൈറ്റുകളുമായി താരതമ്യം ചെയ്യുക

ഓൺലൈൻ ഷോപ്പിംഗ് നടത്തുന്ന ഭൂരിഭാഗം പേർക്കും പ്രിയപ്പെട്ട ഒന്നോ രണ്ടോ സൈറ്റുകളുണ്ടാകാം. എന്നാൽ ഷോപ്പിംഗ് നടത്തുന്നവർ പ്രാഥമികമായി ചെയ്യേണ്ട കാര്യമാണ് താരതമ്യം നടത്തുകയെന്നത്. എല്ലാ വെബ്സൈറ്റുകളിലും കയറിയിറങ്ങി വില നോക്കാനുളള ക്ഷമ നിങ്ങൾക്കില്ലെങ്കിൽ ചില വെബ്സൈറ്റുകൾ നിങ്ങൾക്ക് താരതമ്യം ചെയ്തു തരും.

### ഡെലിവറി ചാർജ് അറിയുക

ഉൽപ്പന്നത്തിന് വളരെ വില കുറച്ചിട്ട് ഭീമമായ തുക ഡെലിവറി ചാർജ് വാങ്ങുന്ന സൈറ്റുകൾ ധാരാളമുണ്ട്. കൂടുതൽ ഉൽപ്പന്നങ്ങൾ വാങ്ങുമ്പോൾ ഓരോന്നിന്റേയും ഡെലിവറി ചാർജ് പ്രത്യേകം ശ്രദ്ധിക്കുക. അതുപോലെ തന്നെ ചില ഷോപ്പിംഗ് സൈറ്റുകൾക്ക് ഇൻഹൗസ് റീട്ടെയിൽ ഹൗസുകളുണ്ടാകാം. അവിടെ നിന്ന് വാങ്ങിയാൽ കൂടുതൽ സുരക്ഷിതവും ഡെലിവറി ചാർജ് ഇല്ലാതെയും ഉൽപ്പന്നം വാങ്ങാൻ സാധിക്കും.

## സ്വരൂപം



ജോഷി ജോർജ്
joshygeorgecartoonist@gmail.com

# അഞ്ജലി... പുഷ്പാഞ്ജലി..!

ഇതൊക്കെയല്ലേ നാം നേരിൽ കാണുന്ന അത്ഭുതം. അല്ലാ അത്യത്ഭുതം..!

അല്ലെങ്കിൽ എഞ്ചിനീയറാക്കാൻ വീട്ടുകാർ ഹൈദ്രാബാദിലേക്ക് പറഞ്ഞയച്ച എസ്. പി. ബാലസുബ്രഹ്മണ്യം എന്ന പയ്യൻസ് പാട്ടിൽ ഇന്ദ്രജാലം കാണിക്കുന്ന മഹാമാന്ത്രികനായി രൂപം പ്രാപിക്കുമോ..? ആരും അവനെ സംഗീതം അഭ്യസിപ്പിച്ചില്ല, സാധകം ചെയ്യിപ്പിച്ചില്ല. എന്നിട്ടും സപ്ത സംഗീതസാഗരം നീന്തിക്കടന്നു.

അര നൂറ്റാണ്ടിനിടെ തെന്നിന്ത്യൻ സിനിമാ മേഖല തലമുറകൾ മാറിയപ്പോഴും. കണ്ടും കേട്ടും മടുത്തതും, താളം തെറ്റി, തരികിട തക്കിടയായി കിടക്കുമ്പോഴും മാറ്റമില്ലാതെ പത്തരമാറ്റ് തിളക്കത്തോടെ നിലകൊണ്ടത് ബാലസുബ്രഹ്മണ്യം മാത്രമായിരുന്നു.

എം. എസ്. വിശ്വനാഥൻ രാമമൂർത്തി ദ്വയത്തിനോടൊപ്പം പാടിത്തിമിർത്ത അതേ ആവേശത്തിൽ നിന്ന് ഒരു പടി കൂടി കടന്ന് തുടക്കക്കാരന്റെ ജിജ്ഞാസയോടെ എന്നും എവിടേയും നിലയുറപ്പിക്കുന്നവൻ. തന്റെ അനുഭവജ്ഞാനത്തിന്റെ പകുതി പോലുമില്ലാത്ത സംഗീത സംവിധായകർക്കൊപ്പം എസ്.പി. പാടിത്തകർക്കുമ്പോൾ ആരാണ് അത്ഭുതം കൂറി നിൽക്കാത്തത്.

രജനികാന്തിനുവേണ്ടി ഉച്ചസ്ഥായിയിൽ പാടാനും കമൽ ഹാസനു വേണ്ടി മന്ദ്രസ്ഥായിയിൽ പാടാനും ഈ സംഗീത മാന്ത്രികനല്ലാതെ മറ്റാർക്ക് കഴിയും. 16 ഭാഷകളിലായി നല്പതിനായിരത്തിലേറെ പാട്ടുകൾ പാടിയ ഈ മനുഷ്യൻ ഇന്നുവരെ ആഹങ്കാരത്തിന്റെ കൊമ്പുകളിലൊന്നിൽപ്പോലും തൂങ്ങിയാടിയിട്ടില്ല. വിവാദങ്ങൾക്ക് തിരികൊളുത്താറുമില്ല, നന്നായി അഭിനയിക്കാനറിയാമെങ്കിലും യൂദാസിന്റെ വേഷം ഇന്നുവരെ കെട്ടിയാടിയിട്ടില്ല. ഇളയരാജ തനിക്കുവേണ്ടിയാണ് ഭൂമിയിൽ പിറന്നതെന്നും താൻ രാജയ്ക്കുവേണ്ടിയും എന്ന് ആത്മാർത്ഥമായി എന്നും വിശ്വസിച്ചിരുന്നു. അതിൽ ഇളയരാജ ഇടയ്ക്കൊക്ക മൂത്തരാജയാകാൻ ശ്രമിച്ച് ബഹിളി പിടിക്കുമ്പോഴും, ബഹളം വയ്ക്കുമ്പോഴും എസ്. പി. ശാന്തസുന്ദരമായിരുന്ന് ശുദ്ധസംഗീതം നുകരുക മാത്രമാണ് ചെയ്തിരുന്നത്.

സംഗീതപ്രേമികളുടെ പ്രാർത്ഥനകൾ വിഫലമാക്കി, ഭാര്യ സാവിത്രിയെ തനിച്ചാക്കി, ഈ സംഗീതസത്യവാൻ അനന്തവിഹായസിലേക്ക് പറന്നുപോയി. പ്രണാമം. ●



# ആർക്കും പ്രാസംഗികനാകാം

പ്രസംഗമെന്നത് മനുഷ്യരുടെ മനസ്സിനെ ഭരിക്കുന്ന കലയാണ് – പ്ലേറ്റോ

പ്രസംഗകലയ്ക്ക് ജീവിത വിജയവുമായി അഭേദ്യമായ ബന്ധമാണുള്ളത്. കുറച്ച് ആളുകൾക്ക് മുൻപിൽനിന്ന് ആത്മവിശ്വാസത്തോടെ സംസാരിക്കുവാൻ കഴിയുന്ന വ്യക്തിക്ക് ജീവിതത്തിൽ വലിയ അവസരങ്ങൾ വന്നുചേരും എന്നത് തീർച്ചയാണ്. തങ്ങളെക്കാൾ കഴിവും പ്രാപ്തിയുമുള്ള ആളുകളെപ്പോലും അതിശയിപ്പിക്കുവാൻ മികച്ച സംസാര നിപുണതയുള്ള വ്യക്തികൾക്ക് കഴിയാറുണ്ട്.

എഴുതുന്ന വാക്കുകളേക്കാൾ പതിൻ മടങ്ങ് ശക്തിയുള്ളവയാണ് സംസാരിക്കുന്ന വാക്കുകൾ എന്ന് നമുക്ക് അറിയാം. അതുകൊണ്ട് തന്നെ പുരാതനകാലം മുതൽ പ്രസംഗത്തിനും കഥപറച്ചിലിനുമൊക്കെ വമ്പിച്ച പ്രാധാന്യമാണുള്ളത്. പല സംസ്ക്കാരങ്ങളും സമൂഹങ്ങളും വളർന്നതും നിലനിന്നതും കൈമാറി വന്ന കഥപറച്ചിലുകളിലൂടെയാണ് എന്ന് ചരിത്രം പരിശോധിച്ചാൽ നമുക്ക് ബോധ്യപ്പെടുന്ന വസ്തുതയാണ്. പുരാതന കാലത്ത് രാജസദസ്സുകളിലും മറ്റും നിയോഗിച്ചിരുന്ന കഥപറച്ചിലുകൾ ഈ വസ്തുതയ്ക്ക് അടിവരയിടുന്നു.

എഴുത്തും സമൂഹമാധ്യമങ്ങളുമൊക്കെ വളർച്ച പ്രാപിച്ച ഈ ആധുനിക കാലഘട്ടത്തിലും പ്രസംഗകലയുടെ ശോഭ ഒട്ടും ചോർന്നിട്ടില്ല എന്നു മാത്രമല്ല ആധുനിക സാങ്കേതിക വിദ്യ പ്രസംഗകലയ്ക്ക് പുതിയ മാനങ്ങൾ നൽകുക കൂടി ചെയ്യുന്നു.

ബിസിനസ്സിൽ, തൊഴിൽ മേഖലയിൽ, വിദ്യാഭ്യാസ രംഗത്ത് തുടങ്ങി സമസ്ത മേഖലകളിലും പ്രസംഗിക്കുവാനുള്ള കഴിവ് നിർണായകമാണ്. വ്യക്തിപരമായി പലനേട്ടങ്ങളും സമ്മാനിക്കാൻ കഴിയുന്ന നൈപുണ്യമാണ് പ്രസംഗകല എന്നത്. പ്രസംഗശേഷി ആർജിക്കുക വഴി ജീവിത വിജയത്തിനുവേണ്ട പ്രധാനപ്പെട്ട ഒരു കഴിവ് ആർജിക്കുകയാണ് വ്യക്തികൾ ചെയ്യുന്നത്. അതുപോലെ തന്നെ മനസ്സിലുള്ള ആശയങ്ങൾ കൃത്യമായി പ്രതിഫലിപ്പിക്കുന്നതിനും പ്രസംഗനൈപുണ്യം സഹായകരമാണ്.

സമൂഹത്തിന്റെ അംഗീകാരം ലഭിക്കുന്നതിനും നേതൃസ്ഥാനങ്ങൾ അലങ്കരിക്കുന്നതിനും മികച്ച പ്രസംഗശേഷി സഹായിക്കും. ചരിത്രപരമായി പ്രസംഗം ഒരു കലയായി രൂപം കൊണ്ടത് ബി.സി.അഞ്ചാം നൂറ്റാണ്ടിൽ ഗ്രീസിലാണെന്ന് പറയപ്പെടുന്നു.



ഒരു വ്യക്തിയുടെ ആത്മാഭിമാനം വർദ്ധിപ്പിക്കുന്നതിന് സഹായിക്കുന്നതിൽ പ്രസംഗ നിപുണതയ്ക്ക് വലിയ പങ്കാണ് വഹിക്കാനുള്ളത്. മികച്ച സംസാരശേഷിയുള്ള വ്യക്തികളെ ആളുകൾ കൂടുതൽ ഇഷ്ടപ്പെടുന്നു. മറ്റുള്ളവർ നമ്മുടെ സംസാരശേഷി ഇഷ്ടപ്പെടുന്നു എന്ന ചിന്ത നമ്മെ കൂടുതൽ ശുഭാപ്തിവിശ്വാസമുള്ളവരാക്കി മാറ്റുന്നു. ഇത് എല്ലായ്പ്പോഴും ക്രിയാത്മകമായ ചിന്തകളിലേക്ക് നയിക്കുന്നു.

## പ്രസംഗകല പഠിച്ചെടുക്കാം

ജന്മസിദ്ധമായി പ്രസംഗിക്കാനുള്ള കഴിവ് ഉള്ളവരെ നാം കണ്ടുമുട്ടാറുണ്ടെങ്കിലും ആർക്കുവേണമെങ്കിലും ആർജിച്ചെടുക്കാവുന്ന ഒരു കഴിവാണ് പ്രസംഗം എന്നത്. സമർത്ഥരായ പ്രഭാഷകരായി പിൽക്കാലത്ത് ലോകം വാഴ്ത്തിയ പലരും പരിശീലനത്തോടെ പ്രസംഗിക്കുവാൻ പഠിച്ചവരാണ്. പ്രസംഗത്തിലൂടെയും ആശയപ്രചരണത്തിലൂടെയും ഒരു രാജ്യത്തെ മുഴുവൻ ഒരു ലക്ഷ്യത്തിലേക്ക് നയിച്ച മഹാത്മഗാന്ധി തന്റെ ആദ്യത്തെ പ്രസംഗത്തിൽ പരാജയപ്പെട്ടിരുന്നു എന്ന് നാം വായിച്ച് അറിഞ്ഞിട്ടുണ്ട്. ആദ്യ പ്രസംഗങ്ങളിൽ ഇടറുകയും പതറുകയും ചെയ്യാത്തവർ ചുരുക്കമാണെന്ന് വേണമെങ്കിൽ പറയാം.

പ്രസംഗ ശേഷി മികച്ചതാക്കുവാൻ ആഗ്രഹിക്കുന്ന ഏതൊരു വ്യക്തിയും തന്റെ കംഫർട്ട് സോൺ (Confort Zone) ഉപേക്ഷിച്ച് പുറത്തു വരിക എന്നതാണ് പ്രാഥമികമായി ചെയ്യേണ്ടത്. ഗ്രീക്ക് രാഷ്ട്രതന്ത്രജ്ഞനും പുരാതന ഏഥൻസിലെ പ്രാസംഗികനുമായിരുന്ന ഡെമോസ്തെനസിനെപ്പറ്റി നാം കേട്ടിട്ടുണ്ട്. വലിയ ലജ്ജാശീലക്കാരനും സംസാരതടസ്സം ഉള്ള വ്യക്തിയുമായിരുന്നു ഡെമോസ്തെനസ്. എന്നാൽ ഒരു മികച്ച പ്രഭാഷകനാകാൻ ഡെമോസ്തെനസ് ദൃഢനിശ്ചയം ചെയ്തു. തന്റെ സംസാരതടസ്സം മറികടക്കുന്നതിനുവേണ്ടി എല്ലാദിവസവും വായിൽ ചെറിയ ഉരുളൻ കല്ലുകളിട്ട് കടൽതീരത്ത് ചെന്ന് നിന്ന് മണിക്കൂറുകളോളം ഉറക്കെ സംസാരിക്കുവാൻ ആരംഭിച്ചു. കാലക്രമേണ അദ്ദേഹത്തിന് തന്റെ സംസാരതടസ്സത്തിൽ നിന്ന് മോചിതനാകാൻ കഴിഞ്ഞു എന്നാണ് പറയപ്പെടുന്നത്.

ഒരു മികച്ച പ്രാസംഗികനാകുവാൻ ആഗ്രഹിക്കുന്ന ആളുകൾക്ക് മൂന്ന് പ്രധാനപ്പെട്ട കാര്യങ്ങളാണ് ആവശ്യമുള്ളത്.

### 1. ആഗ്രഹം

പ്രസംഗം പരിശീലിക്കുവാൻ തയ്യാറായ ഏതൊരു വ്യക്തിക്കും തീവ്രമായ ആഗ്രഹം ഉണ്ടാവേണ്ടതുണ്ട്.

### 2. തീരുമാനം

ആഗ്രഹത്തോടൊപ്പം തന്നെ പ്രാധാന്യമുള്ളവയാണ് ഉറച്ച തീരുമാനം എന്നുള്ളത്.

### 3. അച്ചടക്കം

ക്ഷമയോടെയുള്ള തയ്യാറെടുപ്പ്, നിരന്തര പരിശീലനം, ആത്മവിശ്വാസത്തോടെയുള്ള പ്രകടനം തുടങ്ങിയവ ഒരു പ്രാസംഗികന് നിശ്ചയമായും വേണ്ട കാര്യങ്ങളാണ്.

ഓർക്കുക നമ്മുടെ തന്നെ മനസ്സിലുള്ള ഭയമെന്ന ശത്രുവിനെ ജയിച്ചാൽ എളുപ്പത്തിൽ ഏതൊരാൾക്കും മികച്ച പ്രാസംഗികനാകാം. ●



**അരുൺ ജോർജ്ജ് മാമ്പ്ര**

അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്സ്, ആലുവ
mail id: arunmampra@gmail.com



# മണിപ്പൂരിലെ സ്ത്രീ പോരാളികൾ

ഭാഗം – 2

മണിപ്പൂർ ഗസറ്റയറിൽ 1786 മുതൽ തന്നെ തുറസ്സായ സ്ഥലങ്ങളിൽ സ്ത്രീകൾ കച്ചവടം ചെയ്തിരുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്. അയ്യായിരത്തോളം സ്ത്രീകൾ ഈ കെട്ടിടങ്ങളിൽ കച്ചവടം ചെയ്യുന്നുണ്ട്. നേരിട്ടു കാണുമ്പോഴാണ് ഇമാം മാർക്കറ്റ് എന്ന ചരിത്ര സത്യം നമുക്കു മുന്നിൽ പുതിയ വാതിലുകൾ തുറക്കുക. സ്ത്രീകൾ മാത്രം കച്ചവടം ചെയ്യുന്ന ഇത്രയും വലിയൊരു വ്യാപാര കേന്ദ്രം ലോകത്തിന്റെ മറ്റൊരിടത്തുമില്ല എന്ന തിരിച്ചറിവ് നമ്മെ അമ്പരപ്പിക്കും.

## അമ്മമാർക്കറ്റ്

**സ്ത്രീ**കളുടെ സാന്നിധ്യം ഇവിടെ കച്ചവട രംഗത്തു മാത്രമല്ല മറ്റെല്ലാ തുറകളിലുമുണ്ട്. മനുഷ്യാവകാശ ലംഘനങ്ങൾക്കെതിരെ, പട്ടാള ക്രൂരതകൾക്കെതിരെ, സ്ത്രീപീഡനങ്ങൾക്കെതിരെയെല്ലാം ശക്തമായ പ്രതിഷേധം സംഘടിപ്പിക്കാറുള്ളത് മണിപ്പൂരിലെ സ്ത്രീകളാണ്.

‘ മെത്ര പയ്ബി ’ (Meira Paibi) എന്ന സംഘടനയാണ് ഇതിനായി പലപ്പോഴും മുന്നിൽ നിന്നു പോരാടുന്നത്.

നേരിട്ടു കാണുമ്പോഴാണ് ഇമാം മാർക്കറ്റ് എന്ന ചരിത്ര സത്യം നമുക്കു മുന്നിൽ പുതിയ വാതിലുകൾ തുറക്കുക. സ്ത്രീകൾ മാത്രം കച്ചവടം ചെയ്യുന്ന ഇത്രയും വലിയൊരു വ്യാപാര കേന്ദ്രം ലോകത്തിന്റെ മറ്റൊരിടത്തുമില്ല എന്ന തിരിച്ചറിവ് നമ്മെ അമ്പരപ്പിക്കും.

സ്ത്രീകരുത്തിന്റെയും, സാമ്പത്തിക തൻപോരിമയുടെയും, പോരാട്ടത്തിന്റെയും, സംഘടനാശേഷിയുടെയും കഥകളാണ് മണിപ്പൂരിൽ നിറയെ കേൾക്കാൻ കഴിഞ്ഞത്.

മഞ്ഞുവീഴ്ച്ച ഒഴിഞ്ഞ ദിവസമായിരുന്നതിനാൽ മാർക്കറ്റിലും തെരുവുകളിലും ധാരാളം ആളുകൾ ഉണ്ടായിരുന്നു. ഞങ്ങൾ ഹോട്ടലിലേക്ക് തിരിച്ചു, കുറച്ചു ദൂരം




ചെന്നപ്പോൾ വഴിയരികിൽ വലിയ ഗതാഗത തടസ്സം കണ്ടു. അവിടെ നിന്നിരുന്ന സൈനീകർ തീരെ പ്രസന്നമല്ലാത്ത മുഖത്തോടെ ഞങ്ങൾക്കരികിൽ വന്ന് വണ്ടി മുന്നോട്ടെടുക്കാൻ പറ്റില്ല എന്നു പറഞ്ഞു.

മണിപ്പൂർ അസ്വസ്ഥതകളുടെ നാടാണ്, പോലീസിന്റെയും തീവ്രവാദികളുടെയും നാടു കൂടിയാണിത്. അതു കൊണ്ടു തന്നെ ഇത്തരം കർശന പരിശോധനകൾ ഇവിടെ ഇടക്കിടെ കാണാം. ഹോട്ടലിലേക്ക് ഇനി കുറച്ചു ദൂരമേയുള്ളു. ഞങ്ങൾ വണ്ടിയിൽ നിന്നിറങ്ങി ഹോട്ടൽ ലക്ഷ്യമാക്കി നടന്നു. പാതയോരത്തെ മരങ്ങൾ നിഗൂഢമായ എന്തോ മറയ്ക്കാൻ വെമ്പുന്ന പോലെ ഇലകൾ ഒതുക്കിയും പൂക്കൾ കൂമ്പിയും പതുങ്ങി നിന്നു. മരങ്ങളിൽ പതുങ്ങിയിരുന്ന രാപ്പക്ഷികൾ ഇനിയും മടങ്ങാറായില്ലേ? എന്ന് ചോദിക്കുന്ന പോലെ നീട്ടിക്കുറുകി.

ഇന്ന് ചന്തയിലേക്ക് പുറപ്പെട്ടപ്പോൾ കവി 'പി'യുടെ ചന്തയെക്കുറിച്ചുള്ള വരികളായിരുന്നു മനസ്സിൽ. തിരിച്ചു വരുമ്പോൾ 'വൈകി വന്നുവോ പാതിരാ ചന്ദ്രികേ' എന്ന വരികൾ ആകാശത്തു നിന്ന് നക്ഷത്രങ്ങൾക്കൊപ്പം കൊഴിഞ്ഞു വീഴുന്നുണ്ടായിരുന്നു ഞങ്ങൾ നടത്തത്തിന്റെ വേഗം കൂട്ടി.

Phou-oi-Bee" ഹോട്ടലിലെ റൂഫ് ടോപ്പ് റസ്റ്റോറന്റിൽ ഇരുന്ന് ചായ മോന്തുമ്പോൾ പുറത്ത് നല്ല തണുത്ത കാറ്റ് വീശിയടിക്കുന്നുണ്ടായിരുന്നു. ഇന്ന് വടക്കുകിഴക്കൻ ഇന്ത്യയിലെ ഏറ്റവും വലിയ ശുദ്ധജല തടാകമായ 'ലൊക് ടാക്ക് ' തടാകം കാണാനാണ് പോകുന്നത്. ഇംഫാലിൽ നിന്ന് നാൽപത്തിയെട്ടുകിലോമീറ്റർ ദൂരെയാണ് ഈ ഫ്ളോട്ടിങ്ങ് ലെയ്ക്ക്.

വണ്ടി നഗരത്തിന്റെ പ്രാന്തപ്രദേശങ്ങൾ പിന്നിട്ട് നെൽവയലുകൾക്കു നടുവിലൂടെ നിർമ്മിച്ച റോഡിലൂടെയാണ് ഓടിക്കൊണ്ടിരിക്കുന്നത്. കൊയ്ത്തു കഴിഞ്ഞ പാടങ്ങൾ വിണ്ടുകീറി വിറങ്ങലിച്ച് കിടക്കുന്നു. അവിടവിടെയായി വൈക്കോൽ കൂനകൾ മൗനിയായി തല കുമ്പിട്ടിരിക്കുന്നു. വല്ലാത്തൊരു വ്യഥയോടെ ആ കാഴ്ച കണ്ട് മുന്നോട്ടു പോകുമ്പോഴാണ് ധനഞ്ചയ് കൈ ചൂണ്ടി ഇവിടെ വെച്ചാണ് ഇറോം ശർമിള നിരാഹാരമിരിക്കുന്നതിനു കാരണമായ വെടിവെപ്പു നടന്നത് എന്നു പറഞ്ഞു.

മണിപ്പൂരിൽ പട്ടാളക്കാരുടെ വെടിവെപ്പ് അത്ര പുതുമയുള്ള വാർത്തയല്ല. അതു കൊണ്ടു തന്നെ വളരെ ലാഘവത്തോടെയാണ് അയാൾ അത് പറഞ്ഞത്.

വണ്ടി നിറുത്തി അവിടെ ഇറങ്ങി. ഒരു കൊച്ചു ബസ്സ്റ്റോപ്പും അതിനടുത്തായി ഒരു സ്മാരകമന്ദിരവും അവിടെ കണ്ടു.

നീണ്ട പതിനാലു വർഷങ്ങൾക്കിടയിൽ രുചികരമായ ഭക്ഷണത്തിന്റെ മണം എത്ര പ്രാവശ്യം അവരുടെ മൂക്കിലൂടെ കടന്നു പോയിട്ടുണ്ടാകും! രുചികരമായ ഓർമ്മകൾ നാവിൽ വെള്ളമൂറിച്ചിട്ടുണ്ടാകും. അന്നനാളവും ആമാശയും ഭക്ഷണത്തിനായി കൊതിച്ചിട്ടുണ്ടാകും. എന്നിട്ടും ഒരു നുള്ളു ഭക്ഷണം അവർ സ്വയം കഴിക്കാൻ തയ്യാറായില്ല.

യാത്രകൾ അങ്ങിനെയാണ് വൈവിധ്യങ്ങൾ നിറഞ്ഞതും വിചിത്രവുമായ കാഴ്ചയുടെ വാതിലുകൾ എപ്പോഴാണ് നമുക്കു മുന്നിൽ തുറക്കുക എന്ന് മുൻകൂട്ടിപ്പറയാൻ ആർക്കും കഴിയുകയില്ല.

2000 നവംബർ രണ്ടാം തീയതിയാണ് പത്തുപേരുടെ മരണത്തിനിടയാക്കിയ വെടിവെപ്പ് ഇവിടെ വെച്ച് നടന്നത്. അന്ന് ഈ ബസ്സ്റ്റോപ്പിൽ ബസ് കാത്തു നിന്നിരുന്ന പത്തുപേരാണ് ആസാം റൈഫിൾസിന്റെ വെടിയേറ്റു മരിച്ചത്. 62 വയസ്സുള്ള ഇസന് ഗബം ഇബെ തോമി എന്ന വൃദ്ധയും 1988ലെ ധീരതക്കുള്ള ദേശീയ അവാർഡ് ജേതാവായ കൗമാരക്കാരൻ സിനം ചന്ദ്രാ മണിയും ഇവരിൽ ഉൾപ്പെടുന്നു.

ഇവരുടെ പേരുകൾ ബസ്സ്റ്റോപ്പിലും രേഖപ്പെടുത്തിയിട്ടുണ്ട്. 'മാലോം' എന്ന ചെറിയ





പട്ടണത്തിനടുത്തുള്ള ബസ്സ്റ്റോപ്പ് അതോടെ പത്രവാർത്തകളിൽ നിറഞ്ഞു.

മാലോം കൂട്ടക്കൊലക്കെതിരെ കവയിത്രിയും പത്രപ്രവർത്തകയുമായ ഇറോം ചാനു ശർമിള ഇതോടെ നിരാഹാരം തുടങ്ങി.

### ഇറോം ശർമിളയും മാലോം വെടിവെപ്പും

മണിപ്പൂരിൽ നിലനിൽക്കുന്ന പട്ടാളത്തിന്റെ പ്രത്യേക അധികാരം പിൻവലിക്കണം എന്നാവശ്യപ്പെട്ടാണ് 28 വയസ്സു മാത്രം പ്രായമുണ്ടായിരുന്ന ആ കവയിത്രി നിരാഹാര സമരത്തിന് തയ്യാറായത്.

പ്രണയത്തിന്റേയും സ്വാതന്ത്ര്യത്തിന്റേയും പര്യായങ്ങളാണ് അതുവരെ തന്റെ എഴുത്തിടങ്ങളിൽ അവർ കുറിച്ചു വെച്ചിരുന്നത്. ജീവിതത്തെ ജ്വലിപ്പിക്കുന്ന വേവുനിലങ്ങൾ ആ കവിതകളിൽ നിറഞ്ഞു നിന്നു. എഴുത്തിൽ നിന്നു മാറി പ്രവർത്തിയിലേക്കാണ് അവർ പിന്നീട് ചുവടുവെച്ചത്. വർത്തമാനത്തിൽ മാത്രം വിപ്ലവം നിറക്കുന്ന നമ്മുടെ കവികൾക്ക് സങ്കൽപ്പിക്കാൻ പോലും കഴിയാത്ത ഒന്നായിരുന്നു ആ തീരുമാനം. തന്റെ എഴുത്തിന്റെ മൂല്യബോധങ്ങളെ മാത്രമല്ല, തന്റെ ശരീരപരമായ ആവശ്യങ്ങളെ കൂടി പരീക്ഷിക്കുന്ന ഒന്നായിരുന്നു അവരുടെ നിരാഹാരം. നീണ്ട പതിനാലു വർഷങ്ങൾക്കിടയിൽ രുചികരമായ ഭക്ഷണത്തിന്റെ മണം എത്ര പ്രാവശ്യം അവരുടെ മൂക്കിലൂടെ കടന്നു പോയിട്ടുണ്ടാകും! രുചികരമായ ഓർമ്മകൾ നാവിൽ വെള്ളമൂറിച്ചിട്ടുണ്ടാകും. അന്നനാളവും ആമാശയും ഭക്ഷണത്തിനായി കൊതിച്ചിട്ടുണ്ടാകും. എന്നിട്ടും ഒരു നുള്ളു ഭക്ഷണം അവർ സ്വയം കഴിക്കാൻ തയ്യാറായില്ല. സഹന സമരത്തിന്റെ ലോകത്തിലെ ഏറ്റവും വലിയ ഉദാഹരണമാണ് ഇറോം ശർമിള!

2006 ൽ പ്രധാനമന്ത്രി മൻമോഹൻ സിങ്ങ് ഈ നിയമത്തിൽ ചില അയവുകൾ പ്രഖ്യാപിച്ചെങ്കിലും ഇറോം സമരത്തിൽ നിന്ന് പിൻമാറിയില്ല. പട്ടാളത്തിന് അവരുടെ ഇംഫാലിലെ ആസ്ഥാനമായ 'കങ്ക്ള' ഫോർട്ടിൽ നിന്ന് ഒഴിഞ്ഞു പോകേണ്ടി വന്നു എന്നതും ഒരു നേട്ടമായി പറയാം.

2006 ൽ പ്രധാനമന്ത്രി മൻമോഹൻ സിങ്ങ് ഈ നിയമത്തിൽ ചില അയവുകൾ പ്രഖ്യാപിച്ചെങ്കിലും ഇറോം സമരത്തിൽ നിന്ന് പിൻമാറിയില്ല. പട്ടാളത്തിന് അവരുടെ ഇംഫാലിലെ ആസ്ഥാനമായ 'കങ്ക്ള' ഫോർട്ടിൽ നിന്ന് ഒഴിഞ്ഞു പോകേണ്ടി വന്നു എന്നതും ഒരു നേട്ടമായി പറയാം. എങ്കിലും ഇന്നും മണിപ്പൂരിൽ എവിടെ നോക്കിയാലും പട്ടാളക്കാരെ കാണാം. ഈ പട്ടാള സാന്നിദ്ധ്യത്തിനെതിരെ ചെറുതും വലുതുമായ അനേകം സമരങ്ങൾ നടന്നിട്ടുണ്ട്. അതിൽ പ്രധാനമായിരുന്നു സ്ത്രീകളുടെ നിൽപ്പു സമരം. ഇന്നലെ രാത്രി അതിന്റെ ചെറിയൊരു രൂപമാണ് തെരുവിൽ വെച്ച് ഞങ്ങൾ കണ്ടത്.

കൊയ്ത്തു കഴിഞ്ഞ പാടത്ത് അവിടവിടെയായി വൈക്കോൽ കെട്ടുകൾ അനാഥമായി കിടന്നിരുന്നു. ഇത്രയും തുറസ്സായ ഒരു സ്ഥലത്തു വെച്ചാണ് പട്ടാളം പത്തുപേരെ വെടിവെച്ച് കൊന്നത് എന്ന് വിശ്വസിക്കാൻ പ്രയാസം തോന്നും. സ്മാരക മന്ദിരത്തിലെ മെഴുകുതിരികൾ ഇപ്പോഴും മനമുരുകി കരയുന്നുണ്ട്. ആ മണ്ഡപത്തോട് ലാൽ സലാം പറഞ്ഞ് ഞങ്ങൾ അവിടെ നിന്ന് പിൻവാങ്ങി. ●



**ബോബൻ കൊള്ളന്നൂർ**
bobankollannur@gmail.com

# ഹാരൾഡ് എവൻസ്



വിഖ്യാത പത്രപ്രവർത്തകനും ഗ്രന്ഥകാരനുമായിരുന്നു ഹാരൾഡ് എവൻസ്. വെയ്ൽസിൽ വേരുകളുള്ള കുടുംബത്തിൽ ജനിച്ച ഹാരൻസ് 16-ാം വയസ്സിൽ ലൻകഷറിൽ നിന്ന് ആഴ്ചയിലൊന്നുമാത്രം ഇറങ്ങിയിരുന്ന ഒരു പത്രത്തിലാണ് എഴുതിത്തുടങ്ങിയത്. ബ്രിട്ടീഷ് പത്രപ്രവർത്തന മേഖലയിലെ അതികായനായ ഹാരൾഡ് 14 വർഷത്തോളം സൺഡേ ടൈംസിന്റെ എഡിറ്ററായിരുന്നു. നിലവിൽ വാർത്ത ഏജൻസിയായ റോയിട്ടേഴ്സിന്റെ എഡിറ്റർ ഇൻ ചാർജായി സേവനമനുഷ്ഠിക്കുകയായിരുന്നു. 70 വർഷമായി പത്രപ്രവർത്തന രംഗത്തുള്ള ഇദ്ദേഹം അന്വേഷണാത്മക പത്രപ്രവർത്തകനായിരുന്നു. റഷ്യൻ ചാരക്കേസ്, ഡിസി-10 വിമാനാപകട സ്കൂപ്പുകൾ, തിമത്തി ജോൺസ് വധശിക്ഷയുമായി ബന്ധപ്പെട്ട അന്വേഷണ റിപ്പോർട്ടുകൾ തുടങ്ങിയവയും എവൻസിനെ ലോകപ്രശസ്തനാക്കി. ഗുഡ് ടൈംസ്, ബാഡ് ടൈംസ്, ദ അമേരിക്കൻ സെഞ്ചുറി, ദേ മേഡ് അമേരിക്ക, എഡിറ്റേഴ്സ് ആൻഡ് റൈറ്റേഴ്സ്, എസ്സൻഷ്യൽ ഇംഗ്ലീഷ് ഫോർ ജേണലിസ്റ്റ്, എഡിറ്റിങ്ങ് ആൻഡ് ഡിസൈൻ തുടങ്ങി നിരവധി വിഖ്യാത ഗ്രന്ഥങ്ങളുടെ കർത്താവാണ്. 2020 സെപ്തംബർ 23 ന് 92-ാം വയസ്സിൽ അന്തരിച്ചു.

# കെ.സി.ശിവശങ്കരൻ



അമ്പിളി അമ്മാവൻ (ചന്ദാമാമ) എന്ന ബാലമാസികയിലെ വിക്രമാദിത്യൻ - വേതാളം ചിത്രകഥയിലെ കഥാപാത്രങ്ങളുടെ ചിത്രീകരണത്തിലൂടെ പ്രശസ്തനായ ആർട്ടിസ്റ്റായിരുന്നു കെ.സി.ശിവശങ്കരൻ. 1941 ൽ ഗ്രേഡ് 12 യോഗ്യതാ പരീക്ഷ പൂർത്തിയാക്കിയ ശേഷം, കലാരംഗത്ത് വിജയിക്കാനുള്ള കഴിവ് കണ്ട ഡ്രോയിംഗ് ടീച്ചറുടെ ഉപദേശപ്രകാരം ചെന്നൈ ഗവൺമെന്റ് കോളേജ് ഓഫ് ഫൈൻ ആർട്സിൽ ചേർന്നു. 1946 ൽ കോളേജ് ഓഫ് ആർട്സിൽ നിന്ന് ബിരുദം നേടിയയുടനെ അദ്ദേഹത്തിന്റെ ആദ്യത്തെ ജോലി അന്നത്തെ പ്രമുഖ മാസികയായ കലൈമാഗലിലായിരുന്നു. വരകളുടെ ലോകത്ത് 60 വർഷത്തിലേറെ നിറഞ്ഞു നിന്നിരുന്നു അദ്ദേഹം. ചന്ദാമാമ പബ്ലിക്കേഷൻസിന്റെ അമ്പിളി അമ്മാവൻ പന്ത്രണ്ട് ഭാഷകളിൽ പ്രസിദ്ധീകരിച്ചിരുന്ന സമയത്ത് അദ്ദേഹത്തിന്റെ പുരാണ കഥാപാത്രങ്ങൾ വളരെയധികം ശ്രദ്ധ നേടി. 1960 കളിലാണ് അദ്ദേഹം വിക്രമാദിത്യനും വേതാളവും വരച്ചു തുടങ്ങിയത്. തെലുങ്ക് ഭാഷയിൽ തുടക്കമിട്ട ചന്ദാമാമയിൽ 60 വർഷത്തോളം പ്രവർത്തിച്ചു. ഇന്ത്യൻ, മദ്ധ്യേഷ്യ, യൂറോപ്യൻ ചിത്രകലാ രചനകളുടെ സ്വാധീനങ്ങൾ അദ്ദേഹത്തിന്റെ വരകളിൽ ദൃശ്യമായിരുന്നു. 2013ൽ മാസിക നിർത്തിയതോടെ രാമകൃഷ്ണവിജയം എന്ന പ്രസിദ്ധീകരണത്തിന്റെ ഭാഗമായി. 2020 സെപ്തംബർ 29ന് 97-ാം വയസ്സിൽ അന്തരിച്ചു.

# Brand portfolio strategy

David A Aaker

## പുസ്തക പരിചയം




In this long-awaited book from the world's premier brand expert and author of the seminal work Building Strong Brands, David Aaker shows managers how to construct a brand portfolio strategy that will support a company's business strategy and create relevance, differentiation, energy, leverage, and clarity. Building on case studies of world-class brands such as Dell, Disney, Microsoft, Sony, Dove, Intel, CitiGroup, and PowerBar, Aaker demonstrates how powerful, cohesive brand strategies have enabled managers to revitalize brands, support business growth, and create discipline in confused, bloated portfolios of master brands, subbrands, endorser brands, co-brands, and brand extensions. Aaker offers readers step-by-step advice on what to do when confronting scenarios such as the following: - Brands are underleveraged - The business strategy is at risk because of inadequate brand platforms - The business faces a relevance threat caused by emerging subcategories - The firm's brands are tired and bland - Strategy is paralyzed by a lack of priority among the brands - Brands are cluttered and confusing to both customers and employees - The firm needs to move into the super-premium or value arenas to create margin or sales volume - Margin pressures require points of differentiation Renowned brand guru Aaker demonstrates that assuring that each brand in the portfolio has a clear role and actively reinforces and supports the other portfolio brands will profoundly affect the firm's profitability. Brand Portfolio Strategy is required reading not only for brand managers but for all managers with bottom-line responsibility to their shareholders. Amazon Kindle edition Rs.569/-




# നാളെയുടെ ഗാട്ടുകാരൻ
## അട്ടിയിൽ തമ്പാൻ

നെൽമണികൾ തുന്നിച്ചേർത്ത് ഉണ്ടാക്കിയ പാത്രം, മരത്തിൽ വളർന്ന കൂണുകൾ, വിവിധ രൂപഭാവങ്ങളിൽ ചിരട്ടകൾ കൊണ്ടുള്ള അലങ്കാര വസ്തുക്കൾ, രൂപമാറ്റം വരുത്തിയ മരത്തിന്റെ വേരുകൾ, നാഴികൾ, പറകൾ, ചീന ഭരണികൾ, ഊന്നുവടികൾ, ഉരുളൻ പാറകൾകൊണ്ട് തീർത്ത ചിത്രം (Wall hanging), പഴയകാല നാണയങ്ങൾ, അങ്ങിനെ കണ്ടു തന്നെ അറിയേണ്ട പുരാവസ്തുക്കൾ. വരും തലമുറകൾക്കായി മലയാള നാടിന്റെ സാംസ്കാരിക പൈതൃകവസ്തുക്കളുടെ ശേഖരം ഒരുക്കിയിരിക്കുന്നു അട്ടിയിൽ തമ്പാൻ.

ഒരു നാട് അറിയപ്പെടുന്നത് പലപ്പോഴും പൈതൃക ശേഷിപ്പുകളിലൂടെയോ തനത് പാരമ്പര്യങ്ങളിലൂടെയോ ഒക്കെയാകും.

ആലപ്പുഴ ജില്ലയുടെ ഏതാണ്ട് മദ്ധ്യഭാഗത്തായി ഒരു കരയുണ്ട്. തീരദേശത്തിന് കിഴക്ക്, കുട്ടനാടിന് പടിഞ്ഞാറ്. സ്ഥലം അമ്പലപ്പുഴ – പഴയ ചെമ്പകശ്ശേരി നാട്ടുരാജ്യം.

ചില സാംസ്കാരിക തനിമകൾ തലമുറകളായി കൈമാറി വരുന്ന പൈതൃക സമ്പത്തുള്ള നാട്.

വേലകളി, പാൽപായസം, നാടകശാല സദ്യ, ഒമ്പതാം ഉത്സവം..... ഇവയൊക്കെ അറിയപ്പെടുന്നത് അമ്പലപ്പുഴ വേലകളി, അമ്പലപ്പുഴ പാൽപായസം, അമ്പലപ്പുഴ നാടകശാല സദ്യ, അമ്പലപ്പുഴ ഒമ്പതാം ഉത്സവം എന്നിങ്ങനെ ആണെന്നുള്ളത് ആ കരയുടെ മഹിമ വിളിച്ചോതുന്നു.

കുഞ്ചൻ ഓട്ടൻ തുള്ളൽ എന്ന കലാരൂപം സൃഷ്ടിച്ചത് ഇവിടെ, അമ്പലപ്പുഴയിൽ. നാദസ്വരം എന്ന് കേൾക്കുമ്പോൾ ആദ്യം ഓർമ്മയിൽ ഒഴുകി എത്തുന്നത്






'അമ്പലപ്പുഴ ബ്രദേഴ്സ്' എന്ന നാദമാന്ത്രികരുടെ പേരാണ്. അമ്പലപ്പുഴ കണ്ണന്റെ ഓടക്കുഴൽപോലെ സംഗീതത്തിന്റെ ആത്മശുദ്ധി സന്നിവേശിപ്പിച്ച് ഒരു നാടിന്റെ പേര് അനശ്വരമാക്കിയ പ്രതിഭകൾ. കൂടെ അമ്പലപ്പുഴ രാമുണ്ണി എന്ന സകലകലാവല്ലഭനായ കനിഷ്ഠസഹോദരനും.

അമ്പലപ്പുഴ വാഴ്ത്തിപ്പാടാനല്ല ശ്രമം. ഇവിടെ ഇന്നും വരും തലമുറകൾക്കും കരുതൽ ശേഖരങ്ങൾ ഉണ്ടാവുന്നുണ്ട്. ഞാൻ കണ്ടുമുട്ടിയ അട്ടിയിൽ തമ്പാൻ അത്തരത്തിൽ ഒരു വ്യക്തിത്വമാണ്. മക്കളും കൊച്ചുമക്കളുമുള്ള തമ്പാൻ ഇന്നും പ്രയത്നിക്കുന്നത് നാളേയ്ക്ക് വേണ്ടിയാണ്, സ്വന്തം നാളേയ്ക്കല്ല, മറിച്ച് നാളത്തെ തലമുറയ്ക്ക്.

നെൽമണികൾ തുന്നിച്ചേർത്ത് ഉണ്ടാക്കിയ പാത്രം, മരത്തിൽ വളർന്ന കൂണുകൾ, വിവിധ രൂപഭാവങ്ങളിൽ ചിരട്ടകൾ കൊണ്ടുള്ള അലങ്കാര വസ്തുക്കൾ, രൂപമാറ്റം വരുത്തിയ മരത്തിന്റെ വേരുകൾ ഇങ്ങിനെ പലതും സ്വന്തം കൈകൾകൊണ്ട് സൃഷ്ടിച്ചവ.

കൂടെ നാഴികൾ, പറകൾ, ചീന ഭരണികൾ, ഊന്നുവടികൾ, ഉരുളൻ പാറകൾകൊണ്ട് തീർത്ത ചിത്രം (Wall hanging), പഴയകാല നാണയങ്ങൾ, അങ്ങിനെ കണ്ടു തന്നെ അറിയേണ്ട പുരാവസ്തുക്കൾ.

തമ്പാൻ ചേട്ടന്റെ മാതാപിതാക്കളുടെ വെള്ളി അരഞ്ഞാണങ്ങൾ ചില്ലിട്ട് സൂക്ഷിച്ചിരിയ്ക്കുന്നത്, കാണുന്നവർക്ക് പോയ കാലത്തെ ആഭരണനിർമ്മാണ കലാകാരന്മാരുടെ കരവിരുത് ബോധ്യപ്പെടും.

തമ്പാൻചേട്ടന്റെ സാമർത്ഥ്യശേഖരത്തിൽ 'ഇന്നലെകൾ' ഇന്ന് കാണുമ്പോൾ ആയിരം പൂർണ്ണചന്ദ്രന്മാരെ കണ്ടുകഴിഞ്ഞ ആ മഹാനുഭാവന്റെ മുന്നിൽ നാമറിയാതെ നമ്മുടെ ശിരസ്സ് കുനിഞ്ഞുപോകും. വരും തലമുറകൾക്കായി മലയാള നാടിന്റെ സാംസ്കാരിക പൈതൃകവസ്തുക്കളുടെ ശേഖരം ഒരുക്കിയിരിക്കുന്നു അട്ടിയിൽ തമ്പാൻ.

ഇടത്തരം സമ്പന്ന കാർഷിക കുടുംബത്തിൽ ജനിച്ച തമ്പാന്റെ





ബാല്യകൗമാരങ്ങൾ അനുഭവ സമ്പന്നമായിരുന്നു.

പല പാടശേഖരങ്ങളിൽ പടർന്ന് കിടന്ന കൃഷിനിലങ്ങൾ നോക്കി നടത്തുക എന്നത് അച്ഛൻ ഏൽപ്പിച്ച ഉത്തരവാദിത്തമായിരുന്നു. ചെറുപ്പകാലത്തെ കുറിച്ച് ചോദിച്ചാൽ തമ്പാന്റെ ചിരിച്ച് കൊണ്ടുള്ള മറുപടി ഇങ്ങനെ. 'ഞാൻ ചെയ്യാത്ത ബിസിനസ്സുകൾ ഇല്ല...' ഈ കാണുന്ന ശേഖരം ബിസിനസ്സ് അല്ലല്ലോ എന്ന് നമ്മൾ ചോദിച്ചാൽ ...... 'അല്ലല്ലോ....' എന്ന് അദ്ദേഹം പറയും. പിന്നാലെ വിശദീകരണവും.

സ്ക്കൂൾ വിദ്യാഭ്യാസകാലത്ത് ഡ്രോയിംഗ് മാഷ് രാഘവൻ സാറ് എന്നിൽ വളർത്തിയെടുത്ത അഭിരുചിയാണ് ഈ കാണുന്നതിന്റെ അടിസ്ഥാനം. പുന്നപ്രക്കാരൻ രാഘവൻ സാറ് സ്കൗട്ട് മാസ്റ്ററും ആയിരുന്നു. അദ്ദേഹം വിദ്യാർത്ഥിയായ തമ്പാനെക്കൊണ്ട് ചെറിയ ചെറിയ കലാരൂപങ്ങൾ ഉണ്ടാക്കിച്ച് സ്ക്കൂൾ പ്രദർശനത്തിന് വയ്പ്പിച്ചു. ചിരട്ട, തൊണ്ട്, മടൽ ഇങ്ങിനെ ചുറ്റുവട്ടത്ത് ലഭ്യമായ വസ്തുക്കൾ ഉപയോഗിച്ചായിരുന്നു ആരംഭ ശിക്ഷണം.

ആ കാലഘട്ടത്തിൽ കണ്ടതും കൊണ്ടതും പിൻതലമുറയ്ക്ക് കാഴ്ചവയ്ക്കാൻ രാഘവൻസാറിന്റെ ശിക്ഷണം പ്രചോദനമായി.

കാലം മുന്നോട്ട് നീങ്ങി. തമ്പാൻ ചില ബിസിനസ്സുകൾ തുടങ്ങി. അമ്പലപ്പുഴ ക്ഷേത്രത്തിന്റെ പടിഞ്ഞാറെ നടയിൽ ജൗളിക്കട തുടങ്ങി മൂത്തമകനെ ഏൽ







മധുസൂദനൻ കൈനകരിയും അട്ടിയിൽ തമ്പാനും




പ്പിച്ചു. വീട്ടിൽ തന്നെ ഒരു മില്ല് ആരംഭിച്ചു. ആട്ടിയും കുത്തിയും പൊടിച്ചും കൊടുക്കുന്ന മില്ല്. അക്കാലത്ത് ഇന്നാട്ടിൽ ചക്കിന് പകരം ആദ്യമായി എക്സ്പെല്ലർ (Expeller) കൊണ്ടുവന്നു.

കാലവും പ്രായവും അതിന്റെ പ്രയാണം തുടർന്നു. മനസ്സ് ആരോഗ്യം നിലനിർത്തിയെങ്കിലും ശരീരം പ്രായത്തിന്റെ അസ്കിതകൾ കാട്ടാതിരുന്നില്ല. തമ്പാന്റെ ഹൃദയത്തെപ്പറ്റി ആശങ്കകൾ ഉണ്ടായി. കൃഷിയിടങ്ങളിൽ നീരൊഴുക്കിന് ചാലു കീറുന്നത് കണ്ട് ശീലിച്ച തമ്പാന്റെ രക്തധമനികളിലെ ഒഴുക്ക് ശസ്ത്രക്രിയയിലൂടെ വിഘ്നനിവാരണം വരുത്തി. ബൈപാസ്സ് കൊണ്ടൊന്നും പക്ഷേ തമ്പാൻ എന്ന 'നാളെയുടെ ഗാട്ടുകാരൻ' കർമ്മനൈരന്തര്യം ഉപേക്ഷിച്ചില്ല.

ബാല്യത്തിൽ സിദ്ധിച്ച ഗുരുവരം പ്രയോഗതലത്തിൽ തന്റെ വിരൽതുമ്പുകളിലൂടെ നിർവ്വഹിച്ചു. ഗുരുദത്തമായ വാസനാവൈഭവം ഇന്ന് കാണുന്ന പൈതൃകശേഖരമായി.

''ചുറ്റുവട്ടത്തുള്ള സ്കൂളുകളിൽ നിന്ന് ഇതൊക്കെ ഒന്ന് കാണാൻ മനസ്സിലാക്കാൻ അദ്ധ്യാപകർ കുട്ടികളുമായി വന്നെങ്കിൽ......'' അർദ്ധോക്തിയിൽ വിരമിച്ച ആ വയോധികന്റെ വാക്കുകൾ വരും തലമുറയ്ക്ക് വേണ്ടിയുള്ള പ്രാർത്ഥനയായിട്ടേ എനിയ്ക്ക് കേട്ടിരിയ്ക്കാനായുള്ളൂ,

വർത്തമാനം പറഞ്ഞിരിക്കുന്നതിനിടയിൽ തമ്പാൻ ചേട്ടൻ പറഞ്ഞ് ചിരിച്ച ഒരു കഥയുണ്ട്.

അർത്തുങ്കൽ പള്ളിയുടെ കിഴക്ക് ഭാഗത്താണ് തമ്പാന്റെ സ്വർഗ്ഗസ്ഥയായ പത്നി ലളിതമ്മയുടെ ഭവനം. അവിടെ ചെല്ലുമ്പോൾ തേങ്ങ ഇടുന്ന സമയത്ത് ജോലിക്കാർ തേങ്ങയും പേടും തരംതിരിച്ച് ഇടും. തമ്പാൻ ആ പേടുകൾ പെറുക്കി കൂട്ടും. ജോലിക്കാരികൾ ഇത് കണ്ടു ചിരിക്കും. എന്നിട്ട് അടക്കം പറയും... '' ഈ ചേട്ടൻ ഒരു മഹാപിശുക്കൻ ആണേ..''

തമ്പാൻ അത് കേട്ടതായി ഭാവിക്കാതെ ആ പെറുക്കിക്കൂട്ടുന്ന പേടുകൾ തന്റെ കരവിരുതിലൂടെ ആൾ രൂപങ്ങളായി, പൊടിക്കുപ്പികളായി, അങ്ങിനെ മറ്റു പലതുമായി രൂപാന്തരം പ്രാപിച്ചു.

തമ്പാൻ തമാശ രൂപേണ ഇത് പറയുമ്പോഴും ഒരു വലിയ തത്ത്വം പറയാതെ പറയുന്നുണ്ട്. അവനവൻ ചെയ്യുന്നതിന്റെ നന്മയും ലക്ഷ്യബോധവും ശ്രദ്ധിക്കുക, പറയുന്നവർ പറഞ്ഞുകൊള്ളട്ടെ, അത് നമ്മളെ ബാധിയ്ക്കുന്നില്ല.

അട്ടിയിൽ നിന്നിറങ്ങുമ്പോൾ എന്റെ തോളിൽ തട്ടി തമ്പാൻ ചേട്ടൻ പറഞ്ഞു... ''നാളെ എന്നത് എന്റെയോ മധുവിന്റെയോ അല്ല ഇനി വരുന്ന തലമുറയുടേതാണ്...''

ഒരു സാധാരണ വാചകം പോലെ തോന്നാമെങ്കിലും അട്ടിയിൽ നിന്നിറങ്ങി പോരുമ്പോൾ എന്നിൽ മുഴങ്ങിയത് ഗുരുദേവന്റെ സാർവ്വലൗകികമായ ആ സൂക്തമാണ്... 'അവനവൻ ആത്മസുഖത്തിനാചരിയ്ക്കുന്നവ അപരന് സുഖത്തിനായി വരേണം'. ●



**മധുസൂദനൻ കൈനകരി**
madhukainakari@gmail.com




# ആതുരാലയങ്ങളിൽ കനിവുണ്ടാവണം, കരുണയും

സാധാരണഗതിയിൽ കുട്ടികൾക്കായി ഹോമിയോ, പിന്നെ അലോപ്പതി, അത് കഴിഞ്ഞ് ഒന്ന് ആയുർവേദ ചികിത്സയും നോക്കും. അതാണ് പതിവ്. വിശ്വാസവും നാട്ടുനടപ്പും ഉപദേശങ്ങളും. തൽക്കാലം മരണത്തെ തടഞ്ഞ് നിർത്താൻ എല്ലാവരിലും ചില പൊടിക്കൈകളൊക്കെ കാണും. അതിൽ ആർക്കും തർക്കമുണ്ടാകില്ല. എന്നാൽ മരണം വരിക തന്നെ ചെയ്യും.

സാന്ത്വനമേകി സംരക്ഷിച്ച് പരിപാലിക്കാനാവാത്തവർ ആതുരശുശ്രൂഷാലയങ്ങൾ എന്ന് പേരും നൽകി, ഒരിടത്ത് മനുഷ്യരെ മാറാ രോഗികളാക്കാൻ കാത്തിരിക്കുന്നതെന്തിന്? ചിലർ പഠിക്കുന്നത് മനുഷ്യർക്ക് നേരെ കത്തിയുയർത്തി പിടിക്കാനാണെങ്കിൽ, എന്തിനീ ഉന്നത വിദ്യാഭ്യാസ യോഗ്യതകളും പദവികളും. ഇക്കാണുന്ന ഡിഗ്രികളത്രയും. ഇവർകൈയ്യിലേന്തുന്നകത്തിക്ക് തന്നെ ഒരു പ്രത്യേകതയുണ്ട്. രോഗ ശമനമുണ്ടാകുമെന്ന ഒരു തോന്നലുണ്ടാക്കുന്നവയാണത്. ആ കത്തികൾക്കും അതിന്റെ നിറത്തിനുമില്ലെ ഒരു വ്യത്യാസം. രോഗികൾക്ക് അന്നേരം ഒരു സമാധാനമുണ്ടാകാനിടയില്ലെങ്കിലും അത് കാണുമ്പോൾ ഡോക്ടർ രക്ഷപ്പെടുത്തുമെന്ന ധാരണയെങ്കിലും ഉണ്ടാകില്ലെ! എന്നാൽ ഇത് ഇപ്പോൾ അങ്ങിനെയാണൊ? ഇവർ കൊണ്ട് നടക്കുന്നത് കഴുത്തറക്കുന്ന കത്തിയല്ലെ. ചിലരുടെ ശ്രദ്ധക്കായി ചിലത് ഇവിടെ കുറിച്ചങ്ങ് തുടങ്ങാതെ വയ്യ. നമ്മുടെ വക മരുന്നുകൾ. അവർക്കും കുറിച്ച് നൽകേണ്ടതുണ്ട്. മരുന്നിനോടോപ്പം ഒരു ചോദ്യമിതാണ്. ആരാണ് ഇവിടെ വമ്പന്മാർ? അലോപ്പതിയോ, ആയുർവേദമോ, ഹോമിയൊയോ?

ഞൊടിയിടയിൽ ചികിത്സിക്കാൻ കഴിവുള്ള ഒരു പാട് പേരുള്ള നാടാണ് കേരളം. 3000 വർഷത്തെ ചരിത്രവും 500 വർഷത്തിലേറെ പാരമ്പര്യവുമുള്ള വിദഗ്ദ്ധന്മാരോട്, പണം കൊടുത്ത് ഡിഗ്രി എടുത്ത് പണമുണ്ടാക്കാൻ നടക്കുന്ന പുതുതലമുറ അടിപിടി കൂടുന്നതെന്തിനാണ്? എന്തായാലും മരണം സുനിശ്ചിതമാണ്. അതിൽ മതമില്ല, ജാതിയില്ല, വർണ്ണമില്ല. ചെറുപ്പവലിപ്പമില്ല, പാമരനും, പണ്ഡിതനും പണക്കാരനും എന്നൊന്നുമില്ല. രാഷ്ട്രീയക്കാർക്കും അതിൽ അലിവൊന്നുമില്ല. കിഴിവുമില്ല. പ്രത്യേക പരിഗണനയുമില്ല. മരണം, അവൻ, സമയമാകുമ്പോൾ മാലാഖയോടൊപ്പം ഇങ്ങ്, അവൻ എല്ലായിടത്തും, ഓടിയെത്തും. അതാണ്

വിശ്വാസം. ഇതൊന്നും ആരുടെയും നിയന്ത്രണത്തിലൊന്നുമല്ല. ഈ പറഞ്ഞവർക്കാർക്കും തന്നെ അവനെ തടഞ്ഞ് നിർത്താനാവില്ല. ഇതിനിടയിൽ മരുന്ന് മത്സരമാണിന്ന് എല്ലായിടത്തും. എന്നാൽ ഒരോരുത്തരുടെയും ശരീര പ്രകൃതിക്കനുസരിച്ച് എല്ലാറ്റിലും ഇവിടെ മരുന്നുണ്ട്. നല്ല ഡോക്ടർമാരുമുണ്ട്. ഇതൊന്നും അലോപ്പതിയുടെ മാത്രം കൈകളിൽ ഒന്നുമല്ല. കോടികൾ മുടക്കി ലോകമെങ്ങും ഇപ്പോൾ ചികിത്സാ സൗകര്യങ്ങൾ ഒരുക്കിയിരിക്കുന്ന ആയുർവേദ – ഹോമിയോ ചികിത്സക്കാരെ മണ്ടന്മാർ എന്ന് വിളിക്കത്തക്ക വിധത്തിൽ ഇവിടത്തെ അലോപ്പതിയിലെ പുതുതലുറ വളർന്നു കഴിഞ്ഞുവെന്ന് അവർക്ക് തോന്നുന്നത് എന്തിന്റെ അടിസ്ഥാനത്തിലാണെന്ന് ഒരു പിടിയും കിട്ടുന്നില്ല.

സാധാരണഗതിയിൽ കുട്ടികൾക്കായി ഹോമിയോ, പിന്നെ അലോപ്പതി, അത് കഴിഞ്ഞ് ഒന്ന് ആയുർവേദ ചികിത്സയും നോക്കും. അതാണ് പതിവ്. വിശ്വാസവും നാട്ടുനടപ്പും ഉപദേശങ്ങളും. തൽക്കാലം മരണത്തെ തടഞ്ഞ് നിർത്താൻ എല്ലാവരിലും ചില പൊടികൈകളൊക്കെ കാണും. അതിൽ ആർക്കും തർക്കമുണ്ടാകില്ല. എന്നാൽ മരണം വരിക തന്നെ ചെയ്യും. അതിലും ആർക്കും സംശയമില്ല. ഒരു ഡോക്ടറെ പോലെയല്ല മറ്റൊരു ഡോക്ടർ. ഡോക്ടർമാരെ പോലെയല്ല ഈ നാട്ടുകാർ. ഒരു വ്യത്തിയും വെടിപ്പും ഇല്ലാത്ത ജനതയാണ് നാടെങ്ങും. ആരുടെ മരുന്നിനെയും കുറ്റപ്പെടുത്തിയിട്ട് ഒരർത്ഥവുമില്ല. ചികിത്സാവിധിയുടെ പരിധിക്കപ്പുറം കഴിവുന്നവർ, തലതിരിഞ്ഞവർ, എന്ത് മരുന്ന് കഴിച്ചിട്ടും ഒരു കാര്യവുമുണ്ടാവില്ല. അത് ഫലം ചെയ്യില്ല.

ഇങ്ങനെയുള്ള പതിനായിരക്കണക്കിന് ആളുകൾക്കിടയിൽ നിന്ന് ഹോമിയോ പ്രതിരോധ മരുന്ന് കഴിച്ച രണ്ട് പേർക്ക് രോഗം വന്നെന്നും അത് ഉടനെ മാറിയെന്നും പറഞ്ഞറിഞ്ഞിരുന്നു, അധികാരികൾ. അതാണ് ഇപ്പോൾ ഇവരുടെ ചർച്ചാവിഷയവും. വിഷമവും. എന്നാൽ അലോപ്പതിയിലെ അവസ്ഥയോ? എത്ര ദിവസമാണ് പ്രമുഖർ പോലും കിടന്ന കിടപ്പിൽ കിടക്കുന്നതും, നീറി നീറി കഴിയുന്നതും. അസുഖങ്ങൾ വീണ്ടും വീണ്ടും ഇവരെ തേടിയെത്തുന്നതും. അവരെയൊന്നും രക്ഷിക്കാനാവാഞ്ഞിട്ടും ഹോമിയോയിൽ പിടിച്ച് തൂങ്ങി കുറ്റം കണ്ടെത്തുകയാണ് അലോപ്പതിക്കാർ. കൊറോണയെ തടുക്കാൻ മാസ്ക്കും ഫേസ് ഷീൽഡും, ഗ്ലവ്സും, പിപി കിറ്റും, മറ്റും ആരാണ് ഇവിടെ ഉണ്ടാക്കിയത്. ഹോമിയോക്കാരല്ലല്ലോ, അല്ലെ. അതിന് നേതൃത്വം കൊടുത്തവരുടെ സാന്നിദ്ധ്യത്തിൽ ആരോഗ്യ പ്രവർത്തകരും ജനങ്ങളും മരിച്ചു കൊണ്ടേയിരിക്കുന്നു. സഹിക്കാനാവത്തതിനപ്പുറത്താണ് ദുഖം തളം കെട്ടി നിർത്തുന്ന ആ വാർത്തകളത്രയും എത്തുന്നത്. എന്നിട്ടും മത്സരിക്കുന്നതെന്തിന്? നമ്മുടെ സഹോദരങ്ങൾ ആരും നമ്മെ വിട്ട് പോകാതിരിക്കട്ടെയെന്ന് ഓർത്ത് പ്രവർത്തിക്കുകയല്ലെ വേണ്ടത്. സഹകരിക്കുന്നതല്ലെ നല്ലതും. നാം വൃഥാ സോപ്പിട്ട് കൈ കഴുകാൻ ആരാണ് ഇവിടെ നമ്മെ പഠിപ്പിച്ചത്. സോപ്പ് നല്ലതല്ലെന്നും, നല്ലത് ഇല്ലെന്നും, അത് സ്കിനിന് ചൊറിച്ചൽ ഉണ്ടാക്കും എന്ന് പറയുന്നവരാണ് എപ്പോഴും സോപ്പിട്ട് കൈ കഴുകാൻ പറഞ്ഞതും. എല്ലാം ദൈവത്തിന് മാത്രമല്ലെ അറിയൂ.

ഇത്തരത്തിൽ അലർജിയും ചൊറിച്ചിലും വന്നാൽ അത് മാറ്റാൻ ഹോമിയോയെ തന്നെയാണ് നാം സമീപിക്കേണ്ടതും. എല്ലാ മേഖലയിലുമുള്ള വിദഗ്ദ ഡോക്ടർമാരോട് ഒരു കാര്യം ചോദിച്ചോട്ടെ ? 50–60 ലക്ഷം മുടക്കിയ ഒരു രോഗിയെ അലോപ്പതിക്കാർക്ക് രക്ഷപ്പെടുത്താൻ കഴിയുന്നില്ലെന്ന് മാത്രമല്ല, ഒരു ചെറു ചികിത്സക്കായി എത്തുന്നവരെ മാറാ രോഗികളാക്കി മാറ്റുകയും ചെയ്യുന്നുണ്ടല്ലൊ, അല്ലെ. ഒരു ചെറുപനി വന്ന 10 വയസ്സുകാരനെ രക്ഷിക്കാനാവാത്തവർ എന്തിനാണ് ഈ അവകാശ വാദങ്ങൾ ഉന്നയിക്കുന്നത്. 50 ലക്ഷം മുടക്കി 5 ദിവസം പോലും കുടുംബത്തോടൊപ്പം ഇരുന്ന് ഒന്ന് സംസാരിക്കാൻ പോലും അവസരം ഒരുക്കാനാവാത്തവരാണ് ഈ ഹോമിയോ ശാസ്ത്രീയമല്ലെന്നും ഒപ്പം മഹത്തായ പാരമ്പര്യമുള്ള ആയുർവേദ ചികിത്സയെയും തള്ളി പറഞ്ഞും ചോദ്യം ചെയ്തും സ്വന്തം പുരോഗതികൾ പൊക്കിപ്പറഞ്ഞും അവകാശവാദങ്ങൾ ഉന്നയിച്ച് അരക്കിട്ട് ഉറപ്പിക്കാൻ ശ്രമിക്കുന്നതും. ഞാൻ പരസ്യ കമ്പനിക്കാരനാണ് 'എന്റെ ആരോഗ്യത്തിന്റെ രഹസ്യം എസ്.എൻ.എ. ആയ്യുർവേദ ഔഷധങ്ങൾ എന്ന് ഞാൻ പറയിപ്പിച്ചതും, ആ പരസ്യ ചിത്രം സർക്കാർ ചാനലിൽ ഒട്ടേറെ തവണ പ്രക്ഷേപണം ചെയ്യിപ്പിച്ചതും അതിന് 150 ലെറെ വർഷത്തെ വിശദീകരിക്കാനാവാത്ത പാരമ്പര്യ തനിമയുള്ളതു കൊണ്ടുമാണ്.

> എന്നാൽ, ഒരിടത്ത് മാത്രമാണ് എല്ലാമെന്ന് അവകാശപ്പെടുന്നവർ ഒന്ന് ഓർക്കേണ്ടതുണ്ട്. 60 ലക്ഷവും കോടിയും മുടക്കിയവർക്ക് മരണ സമയത്ത് മക്കളെ പോലും ഒന്ന് കാണാൻ അനുവദിക്കാത്തവരാണ്, വെറും 50 രൂപ മുടക്കുമ്പോൾ മൂന്ന് പേരടങ്ങുന്ന ഒരു കുടുംബത്തിന് സമാധാനമേകുന്ന ഹോമിയൊ മരുന്നിന് തടസ്സം നിൽക്കുന്നതെന്ന് ഓർക്കേണ്ടതുണ്ട്.

ആ കമ്പനിക്കായി നാടെങ്ങും 'പാരമ്പര്യത്തിൻ പൊലിമ എസ്.എൻ.എ യുടെ മഹിമ' എന്ന് പറയിക്കാനായതും അതിന്റെ ഗുണമേന്മയും ചികിത്സാവിധിയും നേട്ടവും തന്നെയാണ്. എന്റെ ചില അനുഭവങ്ങൾ ഇതോടൊപ്പം ചേർത്ത് വെക്കേണ്ടതുണ്ടെന്ന് തോന്നുന്നു. ഞാൻ എന്റെ തിരക്കിട്ട ജീവിതത്തിനിടയിൽ വർഷങ്ങായി ഉപയോഗിച്ചിരുന്ന ആയുർവേദ മരുന്ന്, ഗൾഫ് യാത്രയിൽ നിർത്തുകയും. അവിടെ ചെന്ന് അലോപ്പതി ഉപയോഗിക്കുകയും ഒന്ന് പിടിച്ച് നിൽക്കുകയും മാത്രമാണ് ചെയ്തത്. പിന്നെ വന്ന് ഹോമിയോ കഴിക്കേണ്ടി വന്നു. അത് കഴിഞ്ഞ് ആശ്രയിക്കേണ്ടി വന്നത് അലോപ്പതിയെയാണ്. അലോപ്പതിയിൽ നിന്ന് രക്ഷപ്പെടാൻ, ചികിത്സയിൽ ഒന്ന് ആശ്വാസം ലഭിക്കാൻ, ഞാൻ എത്തിപ്പെട്ടത് കോട്ടക്കൽ ആയുർവേദ ആശുപത്രിയിലാണ്. അവിടെ നിന്നാണ് ഞാൻ ഇന്നൊന്ന് സ്വസ്ഥതയോടെ ജീവിക്കുന്നതും. ഇതിനിടയിൽ ഒരു ദന്തരോഗ വിദഗ്ദ്ധനെയും എനിക്ക് കാണേണ്ടിയും ആശ്രയിക്കേണ്ടിയും വന്നിട്ടുണ്ട്.

ഇത്രയും എഴുതിയത് ഇവരെയെല്ലാം നാം ആശ്രയിക്കേണ്ടി വരുമെന്ന് ബോധ്യപ്പെടുത്താനായിരുന്നു. എന്നാൽ ജീവിതത്തിൽ ഇതിലേറെ പ്രശ്നങ്ങളിലൂടെയും നാം കടന്ന് പോകേണ്ടതുണ്ട്.

എന്നാൽ, ഒരിടത്ത് മാത്രമാണ് എല്ലാമെന്ന് അവകാശപ്പെടുന്നവർ ഒന്ന് ഓർക്കേണ്ടതുണ്ട്. 60 ലക്ഷവും കോടിയും മുടക്കിയവർക്ക് മരണ സമയത്ത് മക്കളെ പോലും ഒന്ന് കാണാൻ അനുവദിക്കാത്തവരാണ്, വെറും 50 രൂപ മുടക്കുമ്പോൾ മൂന്ന് പേരടങ്ങുന്ന ഒരു കുടുംബത്തിന് സമാധാനമേകുന്ന ഹോമിയോ മരുന്നിന് തടസ്സം നിൽക്കുന്നതെന്ന് ഓർക്കേണ്ടതുണ്ട്. ഒരു ഡോക്ടർ പറയുന്നത് അനുസരിച്ച് ജീവിച്ച് മരുന്ന് കഴിച്ചാലല്ലേ ഒരാളുടെ രോഗം മാറൂ. യാതൊരു വിധ വ്യത്തിയും അനുസരണയും ഇല്ലാത്തവരുടെ കാര്യമാണ് ഇവിടെ പലരും ചർച്ച ചെയ്യുന്നതും. അവരെ കണ്ണടച്ച് പിൻതാങ്ങി ഹോമിയോ പ്രതിരോധ മരുന്നിനെ തരം താഴ്ത്തി കൊട്ടിഘോഷിക്കുന്നതും. ഏത് മരുന്ന് കഴിച്ചാലും, ഇനി

ഒരു പരിധിവരെ കൊറോണ കാലത്ത് നമ്മെ വീട്ടിൽ പിടിച്ചിരുത്തിയത് ഈ ആയുർവേദ ഔഷധങ്ങളാണ്. എത്രയോ ഒറ്റമൂലികളാണ് ഇന്ന് നമ്മിൽ പലരും ഉപയോഗിച്ച് പോരുന്നതും. പലരുടെയും ആരോഗ്യത്തിന്റെ രഹസ്യവും ആയുർവേദം തന്നെ. രോഗത്തെ തടഞ്ഞ് നിർത്തുന്നതിൽ ഒരു വലിയ പങ്ക് ആയുർവേദത്തിനോടൊപ്പം ഹോമിയൊപ്പതിക്കുമുണ്ട്.

അലോപ്പതിയാണെങ്കിലും എന്ത് ഗ്യാരന്റിയാണ് ഇവിടത്തെ ഡോക്ടർമാർക്ക് നൽകാൻ കഴിയുക. ഹോമിയോ മരുന്ന് കഴിച്ച് ശ്രദ്ധിച്ച ആരോഗ്യ പ്രവർത്തകർക്ക് ഇവിടെ രോഗം വന്നിട്ടില്ലെന്നാണ് അറിവ്.

ഞങ്ങളുടെ അറിവിൽ ഇവിടെയും ഒരു പാട് പേർക്ക് മരുന്ന് കൊടുത്തു. അനുസരണയുള്ളവർക്ക് ആർക്കും തന്നെ രോഗം വന്നില്ല. അലോപ്പതി ഡോക്ടർമാർ ഒരു പാട് പേർ ഹോമിയോ പ്രതിരോധ മരുന്ന് വാങ്ങി കഴിച്ചു. അവർക്കാർക്കും രോഗം വന്നതായി അറിവില്ല.

ആയുർവേദത്തിനും ഹോമിയോയ്ക്കും ചില ചിട്ടവട്ടങ്ങൾ ഒക്കെയുണ്ട്. എത്രയോ അലോപ്പതി ഡോക്ടർമാരാണ് കോട്ടക്കൽ പോലുള്ള ആയുർവേദ ആശുപത്രിയുടെയൊക്കെ ചികിത്സയിൽ കഴിയുന്നതും. സുഖമായി ദീർഘകാലം ജീവിക്കുന്നതും. ആരെയാണ് നാം കുറ്റപ്പെടുത്തേണ്ടത്? ചിലർ ഇവിടെ മൂത്ര ചികിത്സ നടത്തി വരുന്നുണ്ട്. അവർക്കുമുണ്ട് ന്യായീകരണങ്ങൾ. അവർ രാവിലെ അവരുടെ മൂത്രം കുടിക്കുന്നു. നിങ്ങൾ മൃഗങ്ങളുടെ പാൽ കുടിക്കുന്നത് എന്ത് വിശ്വാസത്തിന്റെ പുറത്താണെന്നാണ് അവരുടെ ചോദ്യം. വെളുത്തതു കൊണ്ടാണോ കറുത്തത് ആയിരുന്നെങ്കിൽ കുടിക്കുമായിരുന്നൊ? അതിൽ ഔഷധമുണ്ടെന്ന് ആര് പറഞ്ഞു. എന്നാണ് അവരുടെ മറു ചോദ്യം.

അലഞ്ഞ് നടന്ന് പ്ലാസ്റ്റിക് വെയ്സ്റ്റ് തിന്നുന്ന പശുവിന്റെ പാലിൽ വിഷമില്ലെന്ന് നിങ്ങൾക്ക് പറയാനാകുമോ? ഇതൊക്കെയാണ് അവരുടെ ചോദ്യങ്ങളും. അമ്മയെ തല്ലിയാലുമുണ്ട് ഇന്നാട്ടിൽ രണ്ട് പക്ഷം. ചിലരുടെ ചിന്താഗതി കാണുന്നതോടൊപ്പം ഓർമ്മ വരുന്ന ഒരു ചെറുകഥ പറഞ്ഞ് മടങ്ങാൻ നോക്കാം. കാഷ്ഠിക്കുന്നിടത്ത് ഇരുന്ന് ബിസ്കറ്റ് തിന്നുന്ന കുട്ടിയോട് ഒരാൾ 'എന്താ മോനെ കാഷ്ടിക്കുന്നിടത്ത് ഇരുന്ന് തിന്നുന്നെ' എന്ന്, ചോദിച്ചപ്പോൾ ആ പയ്യൻ പറഞ്ഞത് എന്താണന്നോ ഞാൻ ഇതിൽ മുക്കി തിന്നും താനാരാണാവോ ചോദിക്കാൻ? എന്നായിരുന്നു. ഇതു പോലെ പറഞ്ഞ്, ഇവിടത്തെ വിദ്യാസമ്പന്നരും ഇങ്ങനെയൊക്കെയായി പോകുന്നത് കഷ്ടം തന്നെയാണ്.

ഒറ്റമൂലികൾ ഏറെയുണ്ട് ആയുർവേദത്തിൽ. ആ ഔഷധത്തിന് പ്രസക്തിയും പ്രത്യേകതയും ഏറെയാണ്. അതുകൊണ്ട് മനുഷ്യ ശരീരം മെലിഞ്ഞ് ഉണങ്ങി ഇല്ലാതാകുന്നില്ലല്ലൊ. അലോപ്പതി ചികിത്സ പോലെ മനുഷ്യർ വെന്ത് ഉരുകുന്നില്ലല്ലോ. നമ്മിൽ പലർക്കും അടുത്തറിയുന്ന ഒറ്റമൂലികൾ, ആയ്യൂർവേദ ഔഷധങ്ങൾ, രഹസ്യമായും, പരസ്യമായും, പറയാൻ മടിച്ചും, ഒളിച്ചും, പാത്തും എല്ലാവരും ഈ കോറോണ കാലത്ത് ഏറെ കഴിക്കുന്നുണ്ട്. കോവിഡ് എന്ന മഹാമാരിയിൽ നിന്ന് മാത്രമല്ല പല രോഗങ്ങളിൽ നിന്ന് മുക്തിനേടാൻ,പ്രതിരോധത്തിനും മറ്റുമായി ആയുർവേദത്തെ തന്നെയാണ് ഇന്നും നാം ആശ്രയിക്കുന്നതും ആയുർവേദ മരുന്നില്ലായിരുന്നെങ്കിൽ, നമ്മെ രോഗികളാക്കി ചികിത്സ നൽകുന്നവരുടെ പിന്നാലെ മാത്രം നാം എല്ലാവരും തന്നെ പോകേണ്ടിവരുമായിരുന്നു.

അലോപ്പതി നമ്മിൽ പലരെയും മാറാരോഗികളാക്കുമായിരുന്നു. ഒരു പരിധിവരെ കൊറോണ കാലത്ത് നമ്മെ വീട്ടിൽ പിടിച്ചിരുത്തിയത് ഈ ആയുർവേദ ഔഷധങ്ങളാണ്. എത്രയോ ഒറ്റമൂലികളാണ് ഇന്ന് നമ്മിൽ പലരും ഉപയോഗിച്ച് പോരുന്നതും. പലരുടെയും ആരോഗ്യത്തിന്റെ രഹസ്യവും ആയുർവേദം തന്നെ. രോഗത്തെ തടഞ്ഞ് നിർത്തുന്നതിൽ ഒരു വലിയ പങ്ക് ആയുർവേദത്തിനോടൊപ്പം ഹോമിയൊപ്പതിക്കുമുണ്ട്. ആയുർവേദ - ഹോമിയോ ചികിത്സയാൽ 90 - 100 വയസ്സ് വരെ ഇവിടെ പലരും ജീവിച്ച് കാണും. ഒരു കൊച്ചു കുഞ്ഞിനായാലും അലോപ്പതി ചികിത്സ തുടങ്ങി കഴിഞ്ഞാൽ പിന്നെ ദീർഘായുസ്സ് കുറവാണെന്ന കാര്യം അവർ തന്നെ സമ്മതിക്കുകയും, അലോപ്പതിക്കാർ രഹസ്യമായി ആയുർവേദ മരുന്നുകൾ കഴിക്കുകയും എന്നാൽ, അവർ അവരുടെ രോഗികൾക്ക് അലോപ്പതി മരുന്ന് കൊടുത്ത് നേട്ടം കൈവരിച്ച് പരസ്യ പ്രചരണങ്ങളിൽ മുഴുകുന്നത് സ്ഥിരം കാഴ്ച്ചയാണ്.

പരസ്യം എന്തായാലും സത്യസന്ധത വേണം. പ്രത്യേകിച്ച് ആതുരശുശ്രൂഷാ രംഗത്ത്. കരുണയും വേണം. ജീവിതാവസാനം വരെ ആയുർവേദ ഔഷധങ്ങൾ ഉപയോഗിച്ച ഞങ്ങളുടെ പിതാവ്, കരുവന്നൂരിന്റെ പ്രഗൽഭ വൈദ്യൻ അവർകളെ കാണാൻ ചെന്നപ്പോൾ അദ്ദേഹം പിതാവിൽ നിന്ന് പൈസ വാങ്ങിയില്ലായിരുന്നു. രോഗിയല്ലാത്ത ഒരാളിൽ നിന്ന് ഞാൻ എങ്ങിനെ പൈസ വാങ്ങും എന്നായിരുന്നു ഡോക്ടർ ശ്രീമന്നച്ചന്റെ പക്ഷം. ഇന്ന് അങ്ങിനെ ഒരാളെ കാണില്ലെന്ന തിരിച്ചറിവുണ്ടാകുമ്പോഴാണ് ആയുർവേദത്തിന്റെ പ്രസക്തിയും, അലോപ്പതിയെപ്പറ്റിയും നമുക്ക് മനസ്സിലാക്കാനാവുന്നതും. ഒരു ആയുർവേദ ഡോക്ടറുടെയും ആ ഔഷധ പാരമ്പര്യ മഹിമയും പ്രവർത്തിയുടെ പൊലിമയും നാം മനസ്സിലാക്കുന്നതും. അതാണ് യഥാർത്ഥത്തിൽ ആതുര സേവനം. അത്രയെറെ ആയുർവേദ ഔഷധങ്ങളിൽ വിശ്വസിച്ച എന്റെ പിതാവിന് ഒരു ആയുർവേദ കുടുംബത്തിൽ നിന്ന് ലഭിച്ച ഒരു ഒറ്റമൂലിയുടെ കഥ പറഞ്ഞ്, പ്രതിരോധത്തിന് ദശമൂലാരിഷ്ടവും, ജീരകാരിഷ്ടവും അമൃതാരിഷ്ടവും സ്ഥിരം കഴിച്ചിരുന്ന പിതാവിന്റെ ഒരു

അനുഭവകഥ എനിക്ക് പറഞ്ഞു തന്നത് നിങ്ങളുമായി പങ്കുവെക്കാം.

വീട്ടിലെ പശു ചുണ്ണാമ്പ് വെള്ളം കുടിച്ച്, വയറ് വീർത്ത് കരഞ്ഞ് പരവശയായപ്പോൾ പ്രഗൽഭനായ വൈദ്യനോട് ഒന്ന് പറയാമെന്ന് കരുതി അദ്ദേഹത്തിന്റെ വസതിയിൽ ചെന്നപ്പോൾ മൂത്ത വൈദ്യൻ അവിടെയില്ലായിരുന്നു. 8 വയസ്സ് പ്രായമുള്ള കൊച്ചുമകൻ എന്റെ പിതാവിനോട് കാര്യം തിരക്കിയത്രെ! ചുണ്ണാമ്പ് കലക്കിയ വെള്ളം കുടിച്ച വിവരം കൊച്ചു മകനുമായി പങ്ക് വെച്ചപ്പോൾ, കളിയടക്ക (പാകമാകാത്ത അടക്ക) അരച്ച് ഒരു പാത്രം വെള്ളം കൊടുക്കാൻ ആ കൊച്ചുമകൻ പറഞ്ഞുവത്രെ! അതാണ് ഞാൻ പറഞ്ഞ ഒറ്റമൂലിയെക്കുറിച്ചുള്ള പരമ്പരാഗത അറിവും, കൈമാറ്റവും. എന്റെ പിതാവിന് ആ കുഞ്ഞു മകൻ പകർന്ന് നൽകിയതും അത് തന്നെയാണ്. അത് പശുവിന് കൊടുത്തപ്പോൾ വയറ് ഇളക്കി മുഴുവൻ പുറത്തേക്ക് പോയത്രെ! ഇത് പിതാവ് പറഞ്ഞ കഥയാണ്. ഇന്നിപ്പോൾ ഈ അനുഭവം പങ്ക് വെക്കുന്നതിൽ കഴമ്പുണ്ടോയെന്ന് ഒരു അഷ്ഠ വൈദ്യനുമായി നാം തിരക്കേണ്ടി വരും.

ആ കൊച്ചുമകനിൽ നിന്നുള്ള ഒരു ചെറു, വലിയ അറിവാണ് ഇവിടെ ഞാൻ നിങ്ങളുമായി പങ്ക് വെച്ചത്. കുഞ്ഞിന്റെ പൊടികൈ പരിചയവും. ഒറ്റമൂലികളും ആയുർവേദ ചേരുവകളും തന്നെയാണ് ഈ കോറോണ കാലത്ത് നമ്മെ വീട്ടിലിരിക്കാൻ സഹായിക്കുന്നതും പ്രതിരോധശക്തി നൽകി നമ്മെ സംരക്ഷിക്കുന്നതും. ഈ സത്യം വെളിപ്പെടുത്താനാണ് ഞാൻ ഇങ്ങനെ ചിലത് ഈ അവസരത്തിൽ എഴുതി ചേർത്തതും. ആയുർവേദത്തിൽ നാം എന്നും വിശ്വസിക്കേണ്ടി വരും, നമുക്ക് പ്രതിരോധ ശക്തിയുണ്ടാവാൻ നമുക്ക് ഒരു പിടി ഔഷധ ഗുണങ്ങൾ, സുഖചികിത്സകൾ, രോഗ പ്രതിരോധന മരുന്നുകൾ, പകർന്നേകിയ പൂർവ്വീകന്മാരുടെ ആത്മാവിന് നിത്യശാന്തി നേർന്ന് അവരുടെ പാത പിന്തുടരുന്നതിൽ എന്താണ് തെറ്റ്. വർഷങ്ങളുടെ പഴക്കമുള്ള എത്രയൊ ആയുർവേദ സ്ഥാപനങ്ങളുണ്ട് ഇന്ന് നമ്മുടെ കേരളത്തിൽ.

അവിടെയെല്ലാം ചികിത്സക്കായി വന്നെത്തുന്നത് വിദേശികളും. കേരളത്തിന്റെ വിനോദ സഞ്ചാര മേഖലയെ പിടിച്ച് നിർത്തുന്നതും ആയൂർവേദ ആചാര്യന്മാർ തന്നെ. മേലുദ്യോഗസ്ഥന്മാരും ഡോക്ടർമാരും, ഉഴിച്ചിൽ വിദഗ്ദ്ധരും സന്തോഷത്തോടെ ജോലി ചെയ്യുന്നതും രോഗികൾ, രോഗം മാറി സംതൃപ്തിയോടെ പോകുന്നതും വർഷന്തോറും സുഖചികിത്സക്ക് വരുന്നതും അവിടെ തന്നെ. ലക്ഷങ്ങൾ വാങ്ങി മനുഷ്യരെ മാറാ രോഗികളാക്കി, അവരോടൊപ്പം നാം ദൈവത്തിന്റെ മാലാഖന്മാർ എന്നു വിശേഷിപ്പിക്കുന്നവരെ സഹോദരികളെ നിരന്തരം പാട്ടിലാക്കി സമരം ചെയ്യിപ്പിച്ച് നെഞ്ചത്തടിപ്പിച്ച് കരയിപ്പിക്കുന്നവരാണ്, ചുരുങ്ങിയ ചിലിവിൽ സന്തോഷം പകർന്നേകി ദീർഘായുസ്സ് നൽകുന്ന ആയുർവേദത്തെയും ഹോമിയോയെയും പഴി പറഞ്ഞ് സോഷ്യൽ മീഡിയയിൽ വിലസുന്നതും. അത്യാഹിതത്തിന് അലോപ്പതി തന്നെ വേണം. സമ്മതിക്കുന്നു. വായിൽ പല്ലില്ലെങ്കിൽ അലോപ്പതി തന്നെ ശരണം. അറിയാം. അപകടത്തിൽപ്പെട്ടവന് ചികിത്സ കഴിഞ്ഞാൽ അവിടെ നിന്ന് ഒന്ന് എണീറ്റ് നടക്കാൻ പിന്നെ ആയുർവേദ ചികിത്സയും മരുന്നും തന്നെ ആശ്രയം.

എനിക്ക് അറിയാവുന്ന ഒരു പഴയകാല ഡോക്ടർ ഉണ്ട്. രോഗികളെ മുതലെടുത്ത് പണമുണ്ടാക്കാത്ത ഒരു നല്ല അലോപ്പതി ഡോക്ടർ. അദ്ദേഹം രോഗ സംശയമായി വരുന്നവർക്ക് ഹോമിയോ ബ്ലാങ്ക് ടാബ്ലറ്റ് കൊടുക്കുന്നത് എനിക്കറിയാം. അതോടെ സുഖം പ്രാപിക്കുന്ന എത്രയോ ആളുകൾ നമ്മുടെ ഈ നാട്ടിൽ ഉണ്ട്. ആ ഡോക്ടർക്ക് വേണമെങ്കിൽ എത്രയോ പണം ഇവരിൽ നിന്ന് വാങ്ങിക്കാൻ സാധിക്കുമായിരുന്നു. ആരും ചെറുതല്ല. ഇവിടെ എല്ലാവരും രോഗ പ്രതിരോധത്തിനും ചികിത്സക്കും മിടുക്കന്മാർ തന്നെയാണ്.

ആശുപത്രിയിൽ 50 ലക്ഷം കൊടുത്തും, പിന്നെ വീട് വിറ്റും, വാടക വീട്ടിലേക്ക് ജഡവുമായി വാവിട്ട് കരഞ്ഞ് എത്തുന്നതിനേക്കാൾ എത്രയോ നല്ലതാണ് മരണം ഉറപ്പുള്ളവർ, 80 കഴിഞ്ഞവർ, ഒരു ഹോമിയോ/ആയുർവേദ ചികിത്സയുമായി വീട്ടിൽ കഴിഞ്ഞ് കുറച്ച് നാൾ കുടുംബത്തോടൊപ്പം കഴിഞ്ഞ് മരിക്കുന്നത്. രണ്ട് വാക്ക് ഉരുവിട്ട് സന്തോഷത്തോടെ കുറച്ച് നാൾ കഴിയാൻ സാധിച്ചാൽ അതല്ലേ, നല്ലത്. എന്തായാലും മാറാ രോഗത്താൽ മരണം ഉറപ്പാണ്. അങ്ങനെയെങ്കിൽ അലോപ്പതിക്കാർക്ക് തല വെച്ച് കൊടുക്കുന്നതിനേക്കാൾ നല്ലത്, സ്വസ്ഥമായി വീട്ടിൽ കൂടുന്നതല്ലെ ഉത്തമം.

> ഈ അത്യാധുനീക കാലഘട്ടത്തിൽ ഒരു ലിഫ്റ്റ് പോലും ഇല്ലാത്ത, പ്രവർത്തിക്കാത്ത, കരണ്ട് ഇല്ലാതെ കുടുങ്ങി പോകുന്ന, നാല് നില കെട്ടിടത്തിന്റെ ചവിട്ട് പടികൾ കയറി, തളർന്ന് ചെന്ന് അവശരായിയെത്തുന്ന ജനങ്ങൾക്ക് ഒന്ന് ഇരിക്കാൻ, ഒരു കസേര പോലും നൽകാത്ത സർക്കാർ സ്ഥാപനങ്ങളും ആശുപത്രികളും ഇനിയും ഇവിടെ എന്തിനാണ് ?

നാട്ടിൽ മാറ്റങ്ങൾ ഉണ്ടാകുന്നത്, ഉണ്ടായിട്ടുള്ളതും സ്വകാര്യ കമ്പനികൾ വഴി തന്നെയാണ്. എന്നാൽ, അവരും ഇവിടെ സേവന തൽപ്പരരായിരിക്കണം. അങ്ങനെയെങ്കിൽ കാര്യങ്ങൾ ഭംഗിയായി വരാൻ നാം അവരോടും സഹകരിക്കുന്നതാണ് ബുദ്ധി. ഈ അത്യാധുനീക കാലഘട്ടത്തിൽ ഒരു ലിഫ്റ്റ് പോലും ഇല്ലാത്ത, പ്രവർത്തിക്കാത്ത, കരണ്ട് ഇല്ലാതെ കുടുങ്ങി പോകുന്ന, നാല് നില കെട്ടിടത്തിന്റെ ചവിട്ട് പടികൾ കയറി, തളർന്ന് ചെന്ന് അവശരായിയെത്തുന്ന ജനങ്ങൾക്ക് ഒന്ന് ഇരിക്കാൻ, ഒരു കസേര പോലും നൽകാത്ത സർക്കാർ സ്ഥാപനങ്ങളും ആശുപത്രികളും ഇനിയും ഇവിടെ എന്തിനാണ് ?

തൃശൂരിൽ നിന്ന് തിരുവനന്തപുരം വരെ കഷ്ടപ്പെട്ട് ഒരു കാര്യത്തിന് ചെന്നാൽ പിന്നെ വരൂ.....നാളെ വരൂ..... അടുത്ത ആഴ്ച വരൂ..... ചെയ്യാം..... നോക്കാം..... എന്നോക്കെ പറയുന്ന സർക്കാർ സ്ഥാപനങ്ങളെക്കാൾ എത്രയോ നല്ലതാണ് വൃത്തിയും വെടിപ്പുമുള്ള, അടുക്കും ചിട്ടയോടെയും കൃത്യ നിഷ്ഠയോടെയും നടത്തി കൊണ്ടു പോകുന്ന സ്വകാര്യ സ്ഥാപനങ്ങൾ.

എന്തായാലും സർക്കാർ കോടികൾ മുടക്കിയാലും നേരെ, ചൊവ്വെ നടക്കത്തുമില്ല. അവർക്ക് അത് അറിയത്തുമില്ല. സ്വകാര്യ സ്ഥാപനങ്ങൾക്ക് ചെറിയതുകകൊണ്ട് നല്ലരീതിയിൽ നടത്തികൊണ്ട് പോകാനുള്ള കഴിവുമുണ്ട്. അവർക്ക് നല്ല മിടുക്കന്മാരായ, ആത്മാർത്ഥതയുള്ള, വിഭ്യാഭാസവും വിവരവുമള്ള, വൃത്തിയിൽ നടക്കുന്ന, കാണാൻ കൊള്ളാവുന്ന ഒരു പാട് ഉദ്യോഗസ്ഥരുമുണ്ട്. അതുപോലുള്ള കമ്പനികളും ഉണ്ടാകേണ്ടതുണ്ട്. അവർ സമ്പാദിക്കുന്നതോടൊപ്പം സേവനനിരതരായിരിക്കണം. നീതി ന്യായവും വേണം. അങ്ങിനെയുള്ള സ്ഥലങ്ങളിലല്ലേ ഏവർക്കും പോകാനാകൂ. ഒത്തു കൂടാനാകൂ. അവിടെയാണ് ജനം ഇന്ന് താമസിക്കുന്നതും സുഖിച്ച് കഴിയുന്നതും. ജീവിക്കുന്നതും. ഉയർന്ന് പൊന്തി വരട്ടെ, ഒരു പിടി നല്ല സ്ഥാപനങ്ങൾ. ആദർശം പറഞ്ഞ്, കരഞ്ഞ് കാലം കഴിക്കാതെ അവ എല്ലാവർക്കും ഗുണം ചെയ്യാൻ ഉതകുമാറാകട്ടെ! നന്മകൾ ഉണ്ടാകട്ടെ! സ്വകാര്യ സ്ഥാപനങ്ങളുടെ സൗകര്യങ്ങളെല്ലാം ഉപയോഗിച്ച് സുഖിച്ച്, ജീവിച്ച് ആസ്വദിച്ച്, കഴിയുന്നവരാണ് ഈ വക രാഷ്ട്രീയം കളിക്കുന്നതും. മണ്ടത്തരങ്ങൾ പറയുന്നതും.

വർഷങ്ങളായി വെറുതെ കിടക്കുന്ന ആയിരക്കണക്കിന് ഏക്കർ സ്ഥലങ്ങളിൽ പാവപ്പെട്ട നമ്മുടെ സഹോദരങ്ങൾക്ക് വീടുകൾ വെച്ച് കൊടുക്കാൻ ഇവർക്ക് എന്തെ സാധിക്കാഞ്ഞത്? വെറുതെ കിടക്കുന്ന സ്ഥലങ്ങളിൽ കൃഷി ചെയ്ത് പച്ചക്കറികൾ, ഇവിടെ വിതരണം ചെയ്യാൻ ഇവർക്ക് എന്തെ കഴിയാഞ്ഞത് ? ഏറെ സൗകര്യങ്ങൾ ഉണ്ടായിട്ടും ഇവയൊന്നും ഇവിടെ തരപ്പെടുത്താഞ്ഞതെന്തെ?

ഇനിയെങ്കിലും നല്ല പരിചരണം ലഭിക്കുമെന്ന പ്രതീക്ഷയോടെയാണ് രോഗികൾ. അത് നൽകാനുള്ള സന്മനസ്സ് എല്ലാവരും കാണിക്കണം. കോവിഡ് അല്ല ഇവരുടെയൊക്കെ പ്രശ്നം.

ഇവർ ഇപ്പോൾ പറയുന്നു ആവശ്യത്തിന് ആശുപത്രിയില്ലെന്ന്. ആശുപത്രിക്കായി നെട്ടോട്ടമോടുകയാണ് നേതൃത്വവും ഒപ്പം ഡോക്ടർമാരും. കോടിക്കണക്കിന് രൂപയുടെ യുദ്ധ സാമഗ്രികൾ വാങ്ങി കൂട്ടുന്നതിൽ നിന്ന് ഒരൽപ്പം എടുത്ത് ചിലവാക്കിയാൽ ഒരു സംസ്ഥാനത്ത് 100 ലേറെ അത്യാധുനിക സർക്കാർ ആശുപത്രികൾ പണിയാമെന്നും പണിയാത്തതിനെതിരെ ഒന്ന് സംഘടിക്കണമെന്നും, ബോധവൽക്കരണം നടത്തണമെന്നും, കോളേജുകളിലും, വിദ്യാർത്ഥികൾക്കിടയിലും കൂടാതെ മറ്റു ഒരു പാട് വേദികളിലും, മനുഷ്യ സ്നേഹികൾ മുറവിളി കൂട്ടിയിട്ടും പുച്ഛിച്ച് തള്ളുകയായിരുന്നു അധികാരികൾ. ഇപ്പോഴാണ് ഈ മഹാമാരിയെ പേടിച്ച് ആവശ്യത്തിന് ആശുപത്രിയില്ലെന്ന് കണ്ട്, ആശുപത്രിയുണ്ടാകാൻ നേതാക്കന്മാർ ഓടി നടക്കുന്നതും.

ഇതെല്ലാം ഓർത്ത് ഏറെ വിഷമിക്കുന്ന ഒരു പാടു പേരുണ്ടിവിടെ. അവർ ബഹുമാനപ്പെട്ട, നാടിന്റെ പ്രിയങ്കരിയായ, ആരോഗ്യ മന്ത്രിയുടെ വാക്കുകൾ അതെപടി രാഷ്ട്രീയം നോക്കാതെ പ്രാവർത്തീകമാക്കുകയല്ലെ വേണ്ടത്.

നമ്മെ ആരെയും ഈ മഹമാരിയിൽ അകപ്പെടുത്താതിരിക്കാൻ, ഉൾപ്പെടുത്താതിരിക്കാൻ, പ്രാർത്ഥിക്കുക. ദൈവത്തോട് താണുകേണപേക്ഷിക്കുകയല്ലെ ചെയ്യേണ്ടത്. സന്മനസ്സുള്ള എല്ലാവർക്കും ആയുരാരോഗ്യ സൗഖ്യം പ്രദാനം ചെയ്യേണമെന്ന് നമുക്ക് ഒത്തൊരുമിച്ച് ദൈവത്തോട് പ്രാർത്ഥിക്കാനെങ്കിലും ഈ അവസരത്തിൽ കഴിയേണ്ടതുണ്ട്. പ്രപഞ്ച സൃഷ്ടാവായ, സർവ്വശക്തനായ ദൈവത്തിന്റെ വൻ ശിക്ഷ ഇനിയും ഇറങ്ങാതിരിക്കാനും പ്രാർത്ഥിക്കുന്നതല്ലെ ബുദ്ധി. എന്തായാലും ഇനി സ്വന്തം ചിലവിൽ ചികിത്സിക്കേണ്ട കാലം ഉടൻ വന്നെത്തും. വാതിൽ പടിയിൽ എത്തിയിരിക്കുന്നതിന്റെ തീരുമാനം വൈകാതെ പ്രാബല്യത്തിൽ വരും.

നല്ല ഭക്ഷണം കഴിച്ച് ആരോഗ്യത്തോടെ ജീവിച്ച് ഇപ്പോൾ സുഖമായി കഴിയുന്ന പഴമക്കാർക്ക് മാത്രം പുറത്തിറങ്ങാൻ പാടില്ലെന്നതിൽ മാറ്റം വരും. അവരുടെ കാര്യത്തിലും ഇനി ഒരു നടപടിയുണ്ടാകും. തീരുമാനവും. ഇനി ജനം ഇവിടെ എന്ത് ചെയ്യണം. അതാണ് വിഷയം. കോടികൾ നശിപ്പിച്ചത് കൊണ്ടാണ്, ഇപ്പോൾ പണമില്ലാതായതെന്നും ഇവർ ഓർക്കുന്നതും എല്ലാം കൈവിട്ട് പോയെന്ന തിരിച്ചറിവ് ഇവർക്കുണ്ടാവുന്നതും നല്ലതാണ്.

വർഷങ്ങളായി വെറുതെ കിടക്കുന്ന ആയിരക്കണക്കിന് ഏക്കർ സ്ഥലങ്ങളിൽ പാവപ്പെട്ട നമ്മുടെ സഹോദരങ്ങൾക്ക് വീടുകൾ വെച്ച് കൊടുക്കാൻ ഇവർക്ക് എന്തെ സാധിക്കാഞ്ഞത്? വെറുതെ കിടക്കുന്ന സ്ഥലങ്ങളിൽ കൃഷി ചെയ്ത് പച്ചക്കറികൾ, ഇവിടെ വിതരണം ചെയ്യാൻ ഇവർക്ക് എന്തെ കഴിയാഞ്ഞത് ? ഏറെ സൗകര്യങ്ങൾ ഉണ്ടായിട്ടും ഇവയൊന്നും ഇവിടെ തരപ്പെടുത്താഞ്ഞതെന്തെ?

ഇപ്പോൾ പണം മാത്രം ലക്ഷ്യം വെച്ച് രോഗികളെയും കുടുംബങ്ങളെയും വെള്ളം കുടിപ്പിക്കുന്നവർക്കും ഇത് ബാധകമാണ്. 50 ലക്ഷം ചിലവാക്കിയിട്ടും ഒരു പ്രതീക്ഷയുമില്ലാത്ത രോഗികളെക്കാൾ എത്രയോ ഭാഗ്യവാന്മാരാണ് ഹോസ്പിറ്റലിൽ പോയി മാറാരോഗിയാവാതെ 50 രൂപ മാത്രം മുടക്കി യാതൊരു വിധ പാർശ്വഫലങ്ങളുമില്ലാത്ത പ്രതിരോധ മരുന്നും കഴിച്ച് മനസ്സമാധാനത്താൽ, ആരോഗ്യത്തോടെ, സന്തോഷിച്ച് തൽക്കാലം വീട്ടിൽ ഇരിക്കുന്നവർ. ●



**ആസിഫ് അലി കോമു**
മാനേജിംഗ് ഡയറക്ടർ
കോമു സൺസ് പ്രൊഡക്ഷൻസ്

# ഒരു കുടംപുളി പ്രണയം ഒരുങ്ങുന്നു





നവാഗതനായ കെ. പി. ആചാര്യ രചനയും സംവിധാനവും നിർവഹിക്കുന്ന ഒരു കുടംപുളി പ്രണയം എന്ന ചിത്രത്തിന്റെ പൂജയും സ്വിച്ച് ഓൺ കർമവും തിരുവനന്തപുരത്ത് നടന്നു. ചലച്ചിത്ര നടൻ ഭീമൻ രഘു ചടങ്ങിൽ ദീപം തെളിയിച്ച് സ്വിച്ച് ഓൺ കർമം നിർവഹിച്ചു. ചലച്ചിത്ര താരങ്ങളായ ടി. ടി. ഉഷ, റിയാസ് നെടുമങ്ങാട്, രഞ്ജിത്ത് രാജ്, മുൻഷി ഹരി, ബിജു സോപാനം, മുബീർഖാൻ, അദ്വൈത്, രേഷ്മ, അഡ്വ: ചിറ്റയം സതീഷ്കുമാർ, ഛായാഗ്രാഹകൻ സമീർ ഇല്ലിയാസ്, പ്രൊഡക്ഷൻ ഡിസൈനർ പ്രശാന്ത്കൃഷ്ണ തുടങ്ങിയവർ സംസാരിച്ചു.

ജൂലൈ ഫിലിംസിന്റെ ബാനറിലാണ് ചിത്രം നിർമിക്കുന്നത്. രാവിലെ ജോലിക്ക് പോകുന്ന ഒരു പയ്യൻ വൈകിട്ട് ജോലി കഴിഞ്ഞുവരുമ്പോൾ ഒരു പെൺകുട്ടിയെ വിവാഹം ചെയ്തുകൊണ്ടു വരുന്നു. തുടർന്നുണ്ടാകുന്ന സംഭവവികാസങ്ങളാണ് ഈ ചിത്രത്തിന്റെ പ്രമേയം. നർമത്തിനും കുടുംബ ബന്ധത്തിനും പ്രാധാന്യം നൽകി പ്രണയ പശ്ചാത്തലത്തിൽ ഒരുക്കുന്ന ചിത്രമാണിതെന്ന് സംവിധായകൻ കെ. പി. ആചാര്യ പറഞ്ഞു.

ഭീമൻ രഘു, ബിജു സോപാനം, രഞ്ജിത്ത് രാജ്, കൊച്ചുപ്രേമൻ, ജോബി, ശിവൻ സോപാനം, മുൻഷി ഹരി, മുബീർ ഖാൻ, അദ്വൈത്, ഷംജിത്ത്, രാമദാസ്, ടി. ടി. ഉഷ, വിജയകുമാരി, രേഷ്മ തുടങ്ങിയവരാണ് പ്രധാന താരങ്ങൾ. മലയാളത്തിലെ മറ്റു പ്രമുഖ താരങ്ങളും ഈ സിനിമയിൽ കഥാപാത്രങ്ങളാകും. ഛായാഗ്രഹണം : സമീർ ഇല്ലിയാസ്.

ഗാനരചന : എസ്. കെ. പുരുഷോത്തമൻ. സംഗീതം : ശ്രീകുമാർ വാസുദേവ്. എഡിറ്റിംഗ് : അമൽ ജി. സത്യൻ. പ്രൊഡക്ഷൻ കൺട്രോളർ : രഞ്ജൻ ചെന്നൈ. പ്രൊഡക്ഷൻ ഡിസൈനർ : പ്രശാന്ത്കൃഷ്ണ. പി ആർ ഒ : റഹിം പനവൂർ. ഡിസൈനിംഗ് : വിനീഷ് ക്രിയേറ്റീവ്.

റഹിം പനവൂർ, പി ആർ ഒ.: 9946584007

# സംസ്ഥാന ടെലിവിഷൻ പുരസ്കാര നിറവിൽ സാവന്നയിലെ മഴപ്പച്ചകൾ

കേരള സംസ്ഥാന ടെലിവിഷൻ അവാർഡുകളിൽ ടെലിഫിലിം വിഭാഗത്തിൽ മൂന്ന് പുരസ്കാരങ്ങൾ നേടി സാവന്നയിലെ മഴപ്പച്ചകൾ തിളങ്ങുന്നു. കൊല്ലം സ്വദേശിയും പ്രവാസിയുമായ എം. നൗഷാദ് ആണ് ഈ ടെലിഫിലിം തിരക്കഥ എഴുതി സംവിധാനം ചെയ്തത്. മികച്ച ടെലിഫിലിം, സംവിധായകൻ, തിരക്കഥ എന്നീ വിഭാഗങ്ങളിലാണ് പുരസ്കാരങ്ങൾ. കൈറ്റ് വിക്ടേഴ്സ് സംപ്രേഷണം ചെയ്ത ഈ ചിത്രം പവിത്രം പിക്ചേഴ്സിന്റെ ബാനറിൽ ഹർഷവർധൻ ആണ് നിർമ്മിച്ചത്. വാർധക്യത്തിലെ ഒറ്റപ്പെടലിന്റെ വേദനയുടെ കഥയാണ് ചിത്രം പറയുന്നത്. വാർധക്യത്തിൽ ഒറ്റക്കാക്കി കടന്നുപോയ ഭാര്യയുടെ വിയോഗം തളർത്തിയ വൃദ്ധന്റെ വേഷം തൻമയത്വമായി അവതരിപ്പിച്ചത് നിർമാതാവ് ഹർഷവർധൻ തന്നെയാണ്. സങ്കീർണമായ അർത്ഥതലങ്ങളുള്ള ഒരു കഥയെ അന്തസത്ത ഒട്ടും ചോർന്നു പോകാതെ അവതരിപ്പിച്ച ചിത്രമാണിതെന്ന് ജൂറി വിലയിരുത്തി.

ജോർജിയയുടെ പശ്ചാത്തലത്തിൽ ചിത്രീകരിച്ച ഈ ടെലിഫിലിമിൽ ഇന്ത്യൻ കലാകാരൻമാരും വിദേശ സാങ്കേതിക വിദഗ്ധരും സഹകരിച്ചിട്ടുണ്ട്. ചലച്ചിത്ര താരം ജയമേനോൻ ആണ് നായിക കഥാപാത്രത്തെ അവതരിപ്പിച്ചത്. ഷാർജ ഇന്ത്യൻ സ്കൂൾ വിദ്യാർത്ഥിനി വൈഗ നിധീഷ് ശ്രദ്ധേയമായ ഒരു കഥാപാത്രത്തെ ഇതിൽ അവതരിപ്പിച്ചു. രാജേഷ് ശർമ്മ, അർഫാസ് ഇഖ്ബാൽ, പ്രകാശ് വടകര, പ്രദീപ് ജോൺ, രാജൻ വർക്കല, ശാന്തിനി ജോൺ, സ്വപ്ന ജോൺസൻ, മഞ്ജു, അർച്ചന നിധീഷ്, സലീഹ, ഗ്യാൻ പ്രദീപ്, അലീന, റിയോണ, മെരീൻ, സ്യാൻ എന്നിവരും ഇതിൽ കഥാപാത്രങ്ങളായി.




ബിഷപ്പ് ഐസക് മോർ ഒസ്താത്തിയോസ് ആണ് ഗാനരചനയും ആലാപനവും നടത്തിയത്. അരുൾ കെ. സോമസുന്ദരം ആണ് അതിമനോഹരമായ ഇതിലെ ദൃശ്യങ്ങൾ പകർത്തിയത്. കലാസംവിധാനം: ബിജു കൊട്ടില. പ്രൊഡക്ഷൻ കൺട്രോളർ : ജോൺസൺ മാത്യു. വാർത്താ പ്രചാരണം : റഹിം പനവൂർ. സൗത്ത് ഇന്ത്യൻ സിനിമ ടെലിവിഷൻ അക്കാദമി അവാർഡ്, നെഹ്റു യുവകേന്ദ്ര ഷോർട്ട് ഫിലിം ഫെസ്റ്റിവൽ അവാർഡ് ഉൾപ്പെടെ ദേശീയവും അന്തർദേശീയവുമായ ഫെസ്റ്റിവലുകളിൽ നാൽപ്പതിൽപ്പരം പുരസ്കാരങ്ങൾ ഈ ടെലിഫിലിം സ്വന്തമാക്കിയിട്ടുണ്ട്.



# Editorials of the month

മലയാള മനോരമ സെപ്തംബർ 05, 2020

## അദ്ധ്യാപകദിനം ഓർമിപ്പിക്കുന്നത്

പുതുതലമുറയെ പ്രതീക്ഷയുടെ ഭാവിയിലേക്കു കരുതലോടെ കൈപിടിച്ചു നടത്തുന്ന അദ്ധ്യാപകരെ ഓർമിക്കേണ്ട, ആദരിക്കേണ്ട ദിവസമാണ്. ഒരു ജന്മംകൊണ്ടുപോലും കൊടുത്തുതീർക്കാനാവാത്ത ഗുരുദക്ഷിണയുടെ വില നമ്മുടെ കുട്ടികളെ രക്ഷിതാക്കളും പൊതുസമൂഹവും ബോധ്യപ്പെടുത്തേണ്ട ദിവസവും കൂടിയാണിത്. വിദ്യകൊണ്ടു പ്രബുദ്ധരാകാൻ ആഹ്വാനം ചെയ്ത ശ്രീനാരായണ ഗുരുവിന്റെ പേരിൽ സംസ്ഥാനത്ത് ഓപ്പൺ സർവകലാശാല നിലവിൽ വരുമെന്ന വാർത്ത ഈ അദ്ധ്യാപകദിനത്തെ കൂടുതൽ ധന്യമാക്കുകയും ചെയ്യുന്നു. ഗുരുവിനുള്ള ഉചിതസ്മാരകമായി ഗാന്ധിജയന്തി ദിനത്തിൽ ഓപ്പൺ സർവകലാശാല കൊല്ലം ആസ്ഥാനമായി വരുന്നതോടെ ഉന്നതവിദ്യാഭ്യാസരംഗത്തു കൂടുതൽ അവസരങ്ങളിലേക്കു വാതിൽ തുറക്കുമെന്നാണു പ്രതീക്ഷ. പരമ്പരാഗത കോഴ്സുകൾക്കു പുറമെ നൈപുണ്യ വികസനകോഴ്സുകളും നടത്തുമെന്നാണു നിഗമനം. ഇടയ്ക്കു പഠനം നിർത്തുന്നവർക്ക് അതുവരെയുള്ള പഠനമനുസരിച്ചു ഡിപ്ലോമ സർട്ടിഫിക്കറ്റ് നൽകും. രാജ്യാന്തര പ്രശസ്തരുടെ ഓൺലൈൻ ക്ലാസ്സുകൾ ഓപ്പൺ സർവകലാശാലയിൽ ലഭ്യമാക്കുമെന്നതും ശുഭപ്രതീക്ഷ നൽകുന്നു. രാജ്യത്തെ ആദ്യ ഡിജിറ്റൽ സംസ്ഥാനമാണു കേരളമെന്നിരിക്കെ സാങ്കേതികവിദ്യയുടെ കാര്യത്തിൽ നമുക്കു കൈവന്ന ആത്മവിശ്വാസത്തിന്റെ വിളംബരമാണ് നാം വിജയകരമായി പ്രാവർത്തികമാക്കിവരുന്ന ഓൺലൈൻ അധ്യയന പരിപാടി.

ക്ലാസ്സ്മുറിയിലാണെങ്കിലും അല്ലെങ്കിലും ശിഷ്യരെ അനന്തമായ അറിവുകളിലേക്ക് ആനയിക്കാൻ കഴിയുന്നവരാണു മികച്ച അദ്ധ്യാപകർ. അക്ഷരവെളിച്ചത്തിനൊപ്പം കുട്ടികൾക്കു ജീവിതമൂല്യങ്ങൾ കൂടി പകരാനാകുമ്പോഴാണു നല്ല അദ്ധ്യാപകരുണ്ടാകുന്നത്. പഠിക്കേണ്ട പ്രഥമ പാഠം 'സ്നേഹം' ആണെന്നു കുട്ടികളെ ബോധ്യപ്പെടുത്തുന്നതു തന്നെയാണ് അദ്ധ്യാപനകർമ്മത്തിന്റെ ആദ്യ ഫലശ്രുതി. പരീക്ഷയുടെ കടമ്പകൾ കടത്തുന്നതിനപ്പുറത്ത് വിദ്യാർത്ഥികളെ മനുഷ്യത്വത്തിന്റെയും സ്നേഹത്തിന്റെയും സഹജാവബോധത്തിന്റെയും പാഠങ്ങൾകൂടി പഠിപ്പിക്കുന്ന അദ്ധ്യാപകസമൂഹത്തിനു മുന്നിൽ ഈ ശുഭദിനത്തിൽ ശിരസ്സു കുനിച്ചു പ്രണാമമർപ്പിക്കാം.

---

ദീപിക സെപ്തംബർ 07, 2020

## പുതിയ ശുചിത്വസംസ്കാരം കേരളത്തിൽ വളരട്ടെ

മാലിന്യസംസ്ക്കരണം ഫലപ്രദമായി നടക്കുന്നില്ല എന്നത് ഇന്നു സംസ്ഥാനം നേരിടുന്ന വലിയൊരു പ്രശ്നമാണ്. പ്രായോഗികമായ പദ്ധതികളും കാര്യക്ഷമമായ നടത്തിപ്പും ഇല്ലാത്തതാണ് ഇതിന്റെ പ്രധാന കാരണം. സാക്ഷരതയിലും ജീവിതനിലവാരത്തിലും സാമൂഹ്യ വികസനമാനദണ്ഡങ്ങളിലുമെല്ലാം വികസിത രാജ്യങ്ങൾക്കൊപ്പമാണ് എന്ന് അവകാശപ്പെടുന്ന മലയാളിയുടെ ശുചിത്വബോധവും മാലിന്യ സംസ്കരണ അവബോധവും വളരെ പിന്നിലാണ് എന്നതാണു ദു:ഖകരമായ വസ്തുത. സ്വന്തം വീട്ടിലെ മാലിന്യം അയൽക്കാരന്റെ പറമ്പിലേക്കോ പൊതുനിരത്തിലേക്കോ തള്ളുന്നതിൽ തീരുന്നു അവന്റെ ശുചിത്വബോധം. പൊതുനിരത്തിൽ തുപ്പുന്നതും ചപ്പുചവറുകൾ വലിച്ചെറിയുന്നതും മാലിന്യങ്ങൾ കൂട്ടിയിടുന്നതും ആർക്കും പ്രശ്നമല്ല. പൊതുസ്ഥലങ്ങളിലെ മാലിന്യനിർമ്മാർജ്ജനം തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളുടെയോ സർക്കാരിന്റെയോ കടമയാണെന്നമട്ടിൽ എല്ലാവരും കൈകഴുകുന്നു. വികസിതരാജ്യങ്ങളിലും ഇന്ത്യയിലെ തന്നെ ചില നഗരങ്ങളിലും ഉള്ളതുപോലെ ശാസ്ത്രീയവും ആധുനികവുമായ മാലിന്യ സംസ്കരണ പദ്ധതികൾ കേരളത്തിലും നടപ്പാക്കണം. മാലിന്യങ്ങൾ എന്നപോലെ മലിനജലം നിർമാർജനം ചെയ്യുന്നതിനുള്ള തടസങ്ങളും മറ്റൊരു പ്രശ്നമാണ്. പരസ്പരം പഴിപറഞ്ഞ് കാലം കഴിക്കുകയാണ് സർക്കാരും തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളും ജനപ്രതിനിധികളുമെല്ലാം. ഈ സ്ഥിതി മാറണം. പുതിയൊരു ശുചിത്വസംസ്കാരം കേരളത്തിൽ വളരണം. ചീഞ്ഞുനാറുന്ന കേരളം എന്ന ദുഷ്പേരു മാറ്റിയെടുക്കാൻ പുതിയ മാലിന്യ സംസ്കരണ പദ്ധതിക്കു കഴിയട്ടെ.

---

മാതൃഭൂമി സെപ്തംബർ 09, 2020

## വാനോളം അഭിമാനം

ബഹിരാകാശരംഗത്തും പ്രതിരോധരംഗത്തും വൻകുതിപ്പിന് വഴിയൊരുക്കുന്ന ഒരു ചുവടുകൂടി വെച്ചിരിക്കുകയാണ് നമ്മുടെ രാജ്യം. എയർബ്രീത്തിങ് സാങ്കേതികവിദ്യ (ഇന്ധനജ്വലനത്തിനായി അന്തരീക്ഷത്തിൽ നിന്ന് ഓക്സിജൻ എടുക്കുന്നരീതി) ഉപയോഗിച്ചുള്ള ഹൈപ്പർസോണിക് ടെക്നോളജി ഡെമോൺസ്ട്രേറ്റർ വാഹനം വിജയകരമായി പരീക്ഷിച്ച നമ്മുടെ പ്രതിരോധ ഗവേഷണ വികസനകേന്ദ്രം അഭിനന്ദനം അർഹിക്കുന്നു. അതിർത്തിയിലെ സംഘർഷങ്ങൾ ഏറിവരുന്ന സാഹചര്യത്തിൽ ചെലവുകുറഞ്ഞതും വേഗമേറിയതുമായ ആയുധ വിക്ഷേപണ മാർഗങ്ങൾ കൈവരിക്കാനുള്ള നമ്മുടെ പ്രയത്നങ്ങൾക്ക് ആക്കം കൂട്ടുന്നതാണ് പുതിയ പരീക്ഷണവിജയം. തന്മൂലം വൻശക്തികളുടെ ശ്രേണിയിലേക്ക് ഇന്ത്യ ഉയർന്നുവെന്നത് നമ്മുടെ പ്രതിരോധശേഷിക്ക് കരുത്തു പകരും, ആത്മവിശ്വാസവും. വീണ്ടും ഉപയോഗിക്കാവുന്ന വിക്ഷേപണ വാഹനം എന്നതാണ് ഈ പരീക്ഷണത്തിലെ ഏറ്റവും വലിയ ആകർഷണം. റോക്കറ്റ് വിക്ഷേപണ രംഗത്തും മിസൈൽ രംഗത്തും ചെലവ് ഏറ്റവും കുറയ്ക്കുന്നതും ഇതാണ്. റോക്കറ്റ് നിശ്ചിത വേഗപരിധി പിന്നിട്ടാൽ മർദ്ദമുള്ള വായുവിൽ നിന്ന് ഇന്ധനം ജ്വ

ലിക്കുന്നതിനാവശ്യമായ ഓക്സിജൻ കണ്ടെത്തുമെന്നതാണ് പുതിയ പരീക്ഷണവിജയത്തിന്റെ കാതൽ. കുറഞ്ഞ ചെലവിലുള്ള ഉപഗ്രഹവിക്ഷേപണ വാഹനം നിർമ്മിക്കാൻ സമാനമായ സാങ്കേതികവിദ്യയുടെ പണിപ്പുരയിലാണ് ഇന്ത്യൻ ബഹിരാകാശ ഗവേഷണകേന്ദ്രവും. ശാസ്ത്ര രംഗത്ത് ഇന്ത്യയെ വൻശക്തിയാക്കി മാറ്റുന്ന ആ ചരിത്ര നിമിഷത്തിനായി ഇനി നമുക്കു കാത്തിരിക്കാം.

ദേശാഭിമാനി സെപ്തംബർ 10, 2020

## പുതുക്കിപ്പണിയുന്ന പൊതുവിദ്യാഭ്യാസം

സംസ്ഥാനത്തെ പൊതുവിദ്യാഭ്യാസ മേഖലയെ സംരക്ഷിക്കുകയും ശക്തിപ്പെടുത്തുകയും ചെയ്യുക എന്നത് സർക്കാർ ഏറ്റവും പ്രാധാന്യം നൽകി നടപ്പാക്കുന്ന പദ്ധതികളിൽ ഒന്നാണ്. പൊതുവിദ്യാഭ്യാസ സംരക്ഷണ യജ്ഞം ഈ ലക്ഷ്യത്തോടെയാണ് പ്രഖ്യാപിച്ചത്. സ്കൂളുകളെ ലാഭനഷ്ടത്തിന്റെ അടിസ്ഥാനത്തിൽ വിഭജിച്ച് നഷ്ടമായവ പൂട്ടി. കുട്ടികളെ പൊതുവിദ്യാലയങ്ങളിൽ ചേർക്കാത്ത സ്ഥിതിവന്നു. പകരം വിദ്യാർത്ഥികളും അദ്ധ്യാപകരും തേടിയെത്തുന്ന വിധം പൊതുവിദ്യാലയങ്ങളെ നവീകരിക്കുക എന്ന ദൗത്യം ഏറ്റെടുത്തു. ഇതിന്റെ തുടർച്ചയായാണ് ഹയർ സെക്കൻഡറി സ്ക്കൂളുകൾ മികവിന്റെ കേന്ദ്രങ്ങളായി മാറ്റുക എന്ന ലക്ഷ്യം സർക്കാർ ഏറ്റെടുത്തത്. സർക്കാർ സ്ക്കൂളുകളിൽ കിഫ്ബി ഫണ്ട് ഉപയോഗപ്പെടുത്തിയാണ് ഈ പദ്ധതി നടപ്പാക്കുന്നത്. അക്കാദമിക് നിലവാരം മികച്ചതാകാൻ അദ്ധ്യാപകരുടെ നിലവാരവും ഉയരണം. സാങ്കേതിക വിദ്യ ഉപയോഗപ്പെടുത്തി കുട്ടികളെ പഠിപ്പിക്കുന്നതിനുള്ള പരിശീലനം അദ്ധ്യാപകർക്ക് നൽകിയിട്ടുണ്ട്. അർപ്പണബോധത്തോടെയുള്ള സമീപനം അദ്ധ്യാപകരിൽനിന്ന് കേരളസമൂഹം പ്രതീക്ഷിക്കുന്നു. പാഠപുസ്തകത്തിന്റെ അതിരുകൾക്കപ്പുറത്തേക്ക് ഭാവനയും താൽപ്പര്യവും വളർത്തുന്ന രീതിയിൽ സ്ക്കൂൾ വിദ്യാഭ്യാസത്തെയാകെ പരിഷ്ക്കരിക്കുകയാണ്. ഈ നടപടികളിലൂടെ പൊതു വിദ്യാഭ്യാസത്തെപ്പറ്റിയുള്ള സമൂഹത്തിന്റെ സങ്കൽപം തന്നെ മാറിയിരിക്കുന്നു. ഇനിയുള്ള കാലം തകർക്കാനാകാത്ത കരുത്തോടെ പൊതുവിദ്യാഭ്യാസമേഖലയെ നിലനിർത്താൻ കഴിയുന്നതാകട്ടെ ഈ നടപടികൾ എന്ന് നമുക്ക് പ്രതീക്ഷിക്കാം.

ദീപിക സെപ്തംബർ 11, 2020

## വ്യവസായ സൗഹൃദത്തിൽ കേരളം പിന്നോട്ട്

വിദ്യാഭ്യാസത്തിലും ആരോഗ്യസംരക്ഷണത്തിലുമൊക്കെ കേരളം മറ്റു സംസ്ഥാനങ്ങളെക്കാൾ ഏറെ മുന്നിലാണെന്ന് അവകാശപ്പെടുമ്പോഴും വ്യവസായ വികസനത്തിന്റെ കാര്യത്തിൽ നമ്മുടെ വളർച്ച പിന്നോട്ടാണ്. രാജ്യത്തെ വ്യാപാര-വ്യവസായ സൗഹൃദ പട്ടികയിൽ കേരളത്തിന്റെ സ്ഥാനം 28ൽ എത്തി നിൽക്കുന്നു എന്നത് അതിന് അടിവരയിടുന്നു. നാടിന്റെ വികസനത്തിനു വ്യവസായ വളർച്ച അനിവാര്യമാണെന്നു വാദിക്കാത്ത രാഷ്ട്രീയപാർട്ടിക്കാർ ആരും ഇവിടില്ല. എന്നാൽ അതിന് അനുകൂലമായ സാഹചര്യമൊരുക്കേണ്ടതു തങ്ങളാണെന്ന കാര്യം അവർ പലപ്പോഴും മറന്നു പോകുന്നു. മറ്റെന്തെല്ലാമുണ്ടെങ്കിലും നിക്ഷേപത്തിന്റെ സുരക്ഷിതത്വവും സംരംഭത്തിന്റെ സുഗമമായ നടത്തിപ്പുമാണ് ഏതൊരു വ്യവസായിയും ആഗ്രഹിക്കുന്നത്. അത് ഒരുക്കികൊടുക്കുമ്പോഴാണ് സംസ്ഥാനം വ്യവസായ സൗഹൃദമാകുന്നത്. നിക്ഷേപം നടത്താൻ എത്തുന്നവരിൽ ചിലരെങ്കിലും ചുവപ്പുനാടയുടെ കുരുക്കിൽപ്പെട്ടു സംസ്ഥാനം വിടുന്ന കാഴ്ചയും സാധാരണമാണ്. വ്യവസായം തുടങ്ങാനുള്ള അനുമതികൾ എളുപ്പത്തിലാക്കാൻ ഉദ്ദേശിച്ച് കെ.സിഫ്റ്റ് പോലുള്ള പോർട്ടലുകൾ ആരംഭിച്ചെങ്കിലും കാര്യമായ പ്രയോജനമുണ്ടായിട്ടില്ല. നിക്ഷേപകരെ ശത്രുതാമനോഭാവത്തോടെ നോക്കിക്കാണുന്നതും നമ്മുടെ പ്രത്യേകതയാണ്. ഇതൊക്കെ മാറി കക്ഷിരാഷ്ട്രീയ നേട്ടത്തിനപ്പുറം വ്യവസായ പുരോഗതിയും നാടിന്റെ വികസനവും ലക്ഷ്യമിടുന്നതാകണം പൊതുപ്രവർത്തകരുടെ ശൈലി. രാഷ്ട്രീയ ഇടപെടലില്ലാത്ത വ്യവസായ സൗഹൃദ ഉദ്യോഗസ്ഥ സംവിധാനവും നമുക്ക് അത്യാവശ്യമാണ്.

കേരളകൗമുദി സെപ്തംബർ 11, 2020

## അടച്ചിരുപ്പ് മാറി സജീവമാകട്ടെ ടൂറിസം മേഖല

കൊവിഡ് ലോക്ക്ഡൗൺ രാജ്യത്ത് ഏറ്റവുമധികം പ്രതികൂലമായി ബാധിച്ച മേഖലകളിലൊന്ന് വിനോദ സഞ്ചാരവുമായി ബന്ധപ്പെട്ടതാണ്. അടച്ചിരുപ്പ് ജീവിതത്തിന്റെ തന്നെ ഭാഗമായി മാറിയതോടെ വിനോദ സഞ്ചാരം മാത്രമല്ല അത്യാവശ്യ യാത്രകൾ പോലും അസാദ്ധ്യമായി. തുടർച്ചയായ ഈ അടച്ചിരുപ്പ് മനുഷ്യരെ എത്രമാത്രം കർമ്മവിഹീനരും അസന്തുഷ്ടരുമാക്കിയിട്ടുണ്ടെന്നറിയാൻ ചുറ്റിലുമൊന്നു കണ്ണോടിച്ചാൽ മതി. കൊവിഡ് മഹാമാരി ഇന്ത്യൻ വിനോദ മേഖലയ്ക്ക് ഈ വർഷം അഞ്ചുലക്ഷം കോടി രൂപയുടെയെങ്കിലും നഷ്ടം വരുത്തുമെന്നാണ് പഠന റിപ്പോർട്ട്. കടുത്ത നിയന്ത്രണങ്ങളോടെയാണ് രാജ്യത്തെ വിനോദ സഞ്ചാര കേന്ദ്രങ്ങൾ യാത്രക്കാർക്കായി തുറക്കാൻ ധാരണയായിരിക്കുന്നത്. പ്രധാനമായും ആഭ്യന്തര ടൂറിസത്തിൽ ഊന്നിയായിരിക്കും പ്രവർത്തനങ്ങൾ. ദീർഘമായ യാത്രകൾക്കു പകരം ഹ്രസ്വ യാത്രകൾക്കു മുൻഗണന നൽകിയാകും ടൂർ കമ്പനികൾ പ്രവർത്തനം പുനരാരംഭിക്കുന്നത്. ഇപ്പോഴത്തെ സാഹചര്യത്തിൽ ഇതാകും ഏറെ അഭിലഷണീയം. കൂടുതൽ സുരക്ഷിതവുമാണിത്. വീടുകളിലിരുന്ന് മടുത്തവർക്ക് വലിയ ആശ്വാസമാകും വിനോദയാത്രയ്ക്കു വീണ്ടും അവസരം തുറന്നിടുന്നത്. മഹാമാരിയുടെ കാലത്തു മാത്രമല്ല സാധാരണ സമയത്തും വല്ലപ്പോഴുമുള്ള ഒരു യാത്ര പ്രദാനം ചെയ്യുന്ന മാനസികോല്ലാസം വളരെ വലുതാണ്. നിത്യജീവിതത്തെ മാത്രമല്ല കർമ്മമണ്ഡലങ്ങളെയും പ്രചോദിപ്പിക്കാൻ യാത്രകൊണ്ടു സാധിക്കും. കൊവിഡ് അനിശ്ചിതത്വം നിലനിൽക്കുമ്പോഴും ഈ മേഖല വീണ്ടും സജീവമാകാൻ പോകുന്നുവെന്ന അറിയിപ്പ് അവർക്കു മാത്രമല്ല, സംസ്ഥാനത്തിനാകെ സന്തോഷം പകരുന്ന കാര്യമാണ്. നാടും നഗരവും ഉണർവിന്റെ പാതയിലേക്കു മടങ്ങി വരുന്നതിലെ അത്യാഹ്ലാദം ഒട്ടും കുറച്ചു കാണേണ്ടതില്ല.

മലയാള മനോരമ സെപ്തംബർ 16, 2020

## കൂച്ചുവിലങ്ങുകളുടെ പിൻവാതിൽ വരവ്

വിശ്വാസ്യതയാണു മാധ്യമങ്ങളുടെ ഏറ്റവും വിലപിടിപ്പുള്ള കൈമുതൽ എന്നതുപോലെ പ്രധാനമാണ് കൂച്ചുവിലങ്ങുകളില്ലാത്ത മാധ്യമ സ്വാതന്ത്ര്യവും. അതുകൊണ്ടുതന്നെ പൗരസ്വാതന്ത്ര്യത്തിനും അതിൽ ഉൾച്ചേർന്നിരിക്കുന്ന ആവിഷ്കാര സ്വാതന്ത്ര്യത്തിനും മാധ്യമസ്വാതന്ത്ര്യത്തിനും എതിരെയുള്ള അധികാര ശക്തികളുടെ ഇടപെടൽ അപകടകരമാണ്. വ്യാജവാർത്തകൾ നിർമ്മിക്കുന്നതും പ്രചരിപ്പിക്കുന്നതും തടയുന്നതിനും അതിനു പിന്നിൽ പ്രവർത്തിക്കുന്നവരെ കണ്ടെത്തുന്നതിനുമായി സംസ്ഥാനതല പോലീസ് സംഘം രൂപീകരിച്ചിട്ടുണ്ടെന്നു മുഖ്യമന്ത്രി വെളിപ്പെടുത്തിയതാണ് ഏറ്റവുമൊടുവിലായി പൊതുസമൂഹത്തിന്റെയും മാധ്യമസമൂഹത്തിന്റെയും പ്രതിഷേധത്തിനും ആശങ്കയ്ക്കും കാരണമായിരിക്കുന്നത്. വ്യാജവാർത്തകളുടെ പേരിൽ മാധ്യമപ്രവർത്തകർക്കെതിരെ നടപടിയെടുക്കാൻ കേന്ദ്ര വാർത്തവിതരണ പ്രക്ഷേപണ മന്ത്രാലയവും ഈ വർഷമാദ്യം ഇറക്കിയ ഉത്തരവും വിവാദമായിരുന്നു. ഒരു അടിസ്ഥാനവുമില്ലാത്ത വ്യാജവാർത്തകൾ സമൂഹമാധ്യമങ്ങളിൽ വരാറുണ്ടെന്നതു യാഥാർത്ഥ്യമാണ്. അടിയന്തരാവസ്ഥക്കാലത്ത് പത്രങ്ങൾക്കു സെൻസർഷിപ്പ് ഏർപ്പെടുത്തുകയും വാർത്തകൾ സെൻസർ ചെയ്യാനായി ചീഫ് പ്രസ് അഡ്വൈസറെ നിയമിക്കുകയും ചെയ്തിരുന്നു. രാജ്യത്തെ ഏഴായിരത്തോളം മാധ്യമപ്രവർത്തകരെയാണ് അക്കാലത്ത് അറസ്റ്റ് ചെയ്ത് ജയിലിലടച്ചത്. മാധ്യമസ്ഥാപനങ്ങളും മാധ്യമപ്രവർത്തകരും സർക്കാരിന്റെയോ രാഷ്ട്രീയപ്പാർട്ടികളുടെയോ ഭീഷണിയുടെ നിഴലിൽ കഴിഞ്ഞുകൂടേണ്ട സ്ഥിതി സ്വേച്ഛാധിപത്യ രാജ്യങ്ങളിലുണ്ട്. നമ്മുടെ നാടും ആ അവസ്ഥയിലേക്കു പതിക്കാൻ നാം അനുവദിച്ചുകൂടാ. മാധ്യമങ്ങളാണു ജനാധിപത്യത്തിന്റെ നെടുംതൂണുകളിലൊന്നെന്ന യാഥാർത്ഥ്യം മറന്നുകൂടാ.

---

ദീപിക സെപ്തംബർ 16, 2020

## മലയാളത്തെ മറക്കരുത്

സംസ്ഥാനത്തെ പ്രൈമറിസ്ക്കൂളുകളിലേക്കുള്ള അദ്ധ്യാപക നിയമനത്തിനും കേരള പബ്ലിക് സർവീസ് കമ്മീഷൻ നടത്തുന്ന എഴുത്തുപരീക്ഷയിൽ മലയാളത്തെ ഒഴിവാക്കിയതിൽ വലിയ പ്രതിഷേധം ഉയർന്നിരിക്കുകയാണ്. പുതിയ ദേശീയ വിദ്യാഭ്യാസനയത്തിലും പറയുന്നതു പ്രൈമറി ക്ലാസ്സുകളിലെ പഠനം മാതൃഭാഷയിലൂടെ വേണമെന്നാണ്. എന്നിട്ടും സംസ്ഥാനത്തു മലയാളത്തിന്റെ പ്രാധാന്യം കുറയ്ക്കുന്ന നടപടികൾ ഉണ്ടാകുന്നതു ഭാഷയോടുള്ള അവഹേളനമായിത്തന്നെ വിലയിരുത്തപ്പെടും. പ്രൈമറി ക്ലാസ്സുകളിൽ അദ്ധ്യാപകരെ നിയമിക്കുന്നതിനുള്ള പരീക്ഷയിലെ ഏറ്റവും പ്രധാനപ്പെട്ട വിഷയം കാൽനൂറ്റാണ്ടു മുമ്പുവരെ മലയാളമായിരുന്നു. ബിരുദതലംവരെയുള്ള എല്ലാ പരീക്ഷകളിലും പത്തുശതമാനം ചോദ്യം മലയാളം ആയിരിക്കുമെന്നു പിഎസ്സി നേരത്തെ തീരുമാനിച്ചിട്ടുള്ളതുമാണ്. കേരളത്തിലെ എല്ലാ വിദ്യാലയങ്ങളിലും മലയാളം നിർബന്ധ വിഷയമായിരിക്കണമെന്ന് കേരള നിയമസഭ 2017ൽ നിയമം പാസാക്കിയിട്ടുമുണ്ട്. സമ്പൂർണ്ണ സാക്ഷരതയുടെ കാര്യം ഇടയ്ക്കിടെ അനുസ്മരിക്കാറുള്ള സംസ്ഥാനമാണു കേരളം. സാക്ഷരതാരംഗത്തു നാം മുന്നേറ്റം നടത്തിയത് മലയാളത്തിലൂടെയാണ്. മാതൃഭാഷയിലൂടെ അറിവുകൾ ആർജിക്കുക എന്നതാണ് ജ്ഞാനസമ്പാദനത്തിനുള്ള ഏറ്റവും നല്ല മാർഗമായി പണ്ഡിതർ ചൂണ്ടിക്കാട്ടിയിട്ടുള്ളത്. ഇങ്ങനെ എല്ലാ തലത്തിലും മാതൃഭാഷയെ പ്രോത്സാഹിപ്പിക്കാനുള്ള പ്രബോധനങ്ങളും നടപടികളും ഉണ്ടാകുമ്പോൾ പിഎസ്സി അതിനോടു പുറന്തിരിഞ്ഞു നിൽക്കുന്നതു ശരിയല്ല. ഒരു കുഞ്ഞിന് അമ്മിഞ്ഞപാലിനോടൊപ്പം പകർന്നു കിട്ടുന്നതാണു മാതൃഭാഷയും. അതുകൊണ്ടു പ്രൈമറി അദ്ധ്യാപക നിയമനത്തിനുള്ള എഴുത്തുപരീക്ഷയിൽ നിന്നു മലയാളത്തെ ഒഴിവാക്കുന്ന തീരുമാനം തിരുത്താൻ പിഎസ്സി തയാറാകണം.

---

മലയാള മനോരമ സെപ്തംബർ 25, 2020

## തൊഴിൽ ചട്ടങ്ങൾ മാറുമ്പോൾ

കേന്ദ്രസർക്കാർ കൊണ്ടുവന്ന നാലു ലേബർ കോഡുകളും പാർലമെന്റ് അംഗീകരിച്ചതോടെ രാജ്യം തൊഴിൽബന്ധങ്ങളുടെ പുതിയൊരു കാലത്തേക്കു പ്രവേശിക്കുകയാണ്. മാറുന്ന സാഹചര്യങ്ങളും മാറുന്ന ആവശ്യങ്ങളും കണക്കിലെടുത്തുള്ളതാണു പുതിയ തൊഴിൽ ചട്ടങ്ങളെന്നു സർക്കാർ അവകാശപ്പെടുന്നു. തൊഴിലാളികളുടെ സാമൂഹിക സുരക്ഷ, വ്യവസായ ബന്ധങ്ങൾ, ജോലിസ്ഥലത്തെ സുരക്ഷ, ആരോഗ്യം എന്നിവ സംബന്ധിച്ച മൂന്നു കോഡുകളാണ് പാർലമെന്റ് പാസാക്കിയത്. കഴിഞ്ഞ വർഷം പാസാക്കിയ വേതന ചട്ടവും ചേർത്താൽ മൊത്തം 44 തൊഴിൽ നിയമങ്ങൾ നാലു ചട്ടങ്ങളാക്കി മാറ്റുകയായിരുന്നു. തൊഴിൽ പരിരക്ഷയ്ക്കും, ട്രേഡ് യൂണിയനുകൾക്കും, മിന്നൽ സമരങ്ങൾക്കും വ്യവസായബന്ധ ചട്ടപ്രകാരം നിയന്ത്രണങ്ങൾ ഈ ചട്ടത്തിൽ പരാമർശിക്കുന്നു. പുതിയ ബിൽ പ്രകാരം 300ൽ താഴെ തൊഴിലാളികളുള്ള വ്യവസായ സ്ഥാപനത്തിൽ നിന്ന് സർക്കാർ അനുമതിയില്ലാതെ തൊഴിലാളികളെ ഇഷ്ടാനുസരണം പിരിച്ചുവിടാം. സമരം നടത്താൻ യൂണിയനുകൾ 14 ദിവസത്തെ മുൻകൂർ നോട്ടീസ് നൽകണം എന്നത് ട്രേഡ് യൂണിയൻ പ്രവർത്തനത്തിന് കൂച്ചുവിലങ്ങിടും.

തൊഴിൽ തർക്ക നിയമമാണ് ഇന്ത്യയിലെ തൊഴിൽ നിയമങ്ങളുടെ മാതൃനിയമം. തുടർന്നിങ്ങോട്ട് രാജ്യത്തെ തൊഴിൽ നിയമങ്ങൾ കാലാനുസൃതമായ പല പരിഷ്കരണങ്ങളിലൂടെയും കടന്നു പോയിട്ടുണ്ട്. നമ്മുടെ ചരിത്രത്തിലെ ഏറ്റവും നിർണായകമായ തൊഴിൽ നിയമ പരിഷ്കാരങ്ങൾ നടപ്പിലാക്കുന്നത് തൊഴിലാളികളുടെ ആശങ്കയകറ്റിയും അവരുടെ വിശ്വാസം നേടിയെടുത്തുമായിരിക്കണം എന്ന കാര്യത്തിൽ തർക്കമില്ല.

# ടാറ്റ ഗ്രൂപ്പും ഇ–കൊമേഴ്സ് ബിസിനസിലേയ്ക്ക്




ഓൺലൈൻ വിപണിയിലേയ്ക്ക് ചുവടുമാറ്റാൻ ഒരുങ്ങി ടാറ്റാ ഗ്രൂപ്പും. ഇ-കൊമേഴ്സ് ഭീമന്മാരായ ആമസോണിനോടും വാൾമാർട്ടിനോടും മത്സരിക്കാനാണ് ടാറ്റാ ഗ്രൂപ്പിന്റെ ഒരുക്കം. ടാറ്റാ ഗ്രൂപ്പ് അതിന്റെ ഉപഭോക്തൃ ഉൽപ്പന്നങ്ങൾക്കും സേവനങ്ങൾക്കുമായി ഒരു ഓൾ ഇൻ-വൺ ഇ-കൊമേഴ്സ് ആപ്ലിക്കേഷൻ നിർമ്മിക്കാൻ പദ്ധതിയിടുകയാണ്. ഗ്രൂപ്പിന്റെ എല്ലാ ഉപഭോക്തൃ ബിസിനസുകളും നിലവിലുള്ള ഓൺലൈൻ ആസ്തികളും ഏകീകരിക്കുന്ന പദ്ധതിയായിരിക്കും ഇതെന്നാണ് വിവരം.

2020 അവസാനത്തോടെ അല്ലെങ്കിൽ അടുത്ത വർഷം ആദ്യം പദ്ധതി നടപ്പിലാക്കുമെന്ന് ബന്ധപ്പെട്ട വൃത്തങ്ങൾ അറിയിച്ചു. ഓൺലൈൻ വിപണിയിൽ 2023 ഓടെ 900 ദശലക്ഷം ഉപഭോക്താക്കൾ എത്തുമെന്ന സിസ്കോ സിസ്റ്റംസ് ഇൻകോർപ്പറേറ്റിന്റെ പ്രവചനത്തിനിടെയാണ് മുംബൈ ആസ്ഥാനമായുള്ള ടാറ്റാ ഗ്രൂപ്പും ഓൺലൈൻ വിപണി ലക്ഷ്യമിട്ട് മുന്നിട്ടിറങ്ങിയിരിക്കുന്നത്. ഓൺലൈൻ സ്ട്രീമിംഗ് കാണാനും ഷോപ്പുചെയ്യാനും പണമടയ്ക്കാനും മിക്കവാറും എല്ലാവരും സ്മാർട്ട്ഫോണുകളാണ് ഉപയോഗിക്കുന്നത്.

ആമസോൺ, വാൾമാർട്ട്, ഫ്ലിപ്കാർട്ട്, റിലയൻസ് ഇൻഡസ്ട്രീസ് ലിമിറ്റഡ് തുടങ്ങിയ എതിരാളികളുമായി ആയിരിക്കും ടാറ്റയ്ക്ക് മത്സരിക്കേണ്ടി വരിക. കാറുകൾ, എയർകണ്ടീഷണറുകൾ, സ്മാർട്ട് വാച്ചുകൾ, ചായപ്പൊടി എന്നിവയും ടാറ്റാ ഗ്രൂപ്പിന്റെ പ്രധാന ബിസിനസുകളാണ്. ആഡംബര ഹോട്ടലുകൾ, എയർലൈനുകൾ, യൂട്ടിലിറ്റികൾ, ഇൻഷുറൻസ് ബിസിനസ്സ്, ഡിപ്പാർട്ട്മെന്റൽ സ്റ്റോറുകൾ, സൂപ്പർ മാർക്കറ്റ് ശൃംഖല എന്നിവയും ടാറ്റാ ഗ്രൂപ്പിന് കീഴിലുണ്ട്.

# കലൈഡസ്കോപ്പിനെ വാങ്ങാനൊരുങ്ങി ഇൻഫോസിസ്

യുഎസ് ആസ്ഥാനമായി പ്രവർത്തിക്കുന്ന പ്രൊഡക്ട് ഡിസൈൻ സംരംഭമായ കലൈഡസ്കോപ് ഇന്നോവേഷനെയാണ് ഇൻഫോസിസ് സ്വന്തമാക്കുന്നത്. അമേരിക്കൻ വൈദ്യോപകരണ വിപണിയിൽ ചുവടുറപ്പിക്കാനുള്ള ഇൻഫോസിസിന്റെ പുതിയ നീക്കമാണ് ഈ ഏറ്റെടുക്കൽ എന്നാണ് ദേശീയ റിപ്പോർട്ടുകൾ. കലൈഡസ്കോപ് ഇന്നോവേഷനെ വാങ്ങാൻ 42 ദശലക്ഷം ഡോളർ (ഏകദേശം 309 കോടി രൂപ) ഇൻഫോസിസ് മുടക്കുന്നതായാണ് റിപ്പോർട്ടുകൾ.

വൈദ്യ, ഉപഭോക്തൃ, വ്യാവസായിക മേഖലകളിലേക്ക് ആവശ്യമായ സ്മാർട് ഉത്പന്നങ്ങൾ രൂപകൽപ്പന ചെയ്യുന്നതിലും വികസിപ്പിക്കുന്നതിലുമാണ് കലൈഡോസ്കോപ് ശ്രദ്ധ കേന്ദ്രീകരിക്കുന്നത്. രോഗികളുടെ പരിചരണം, ചികിത്സ, രോഗനിർണയം, ആരോഗ്യം എന്നീ മേഖലകളിൽ സ്മാർട് സാങ്കേതികവിദ്യ ഉപയോഗിച്ച് പുതുവിപ്ലവം സൃഷ്ടിക്കാൻ കലൈഡസ്കോപ്പുമായുള്ള സഹകരണം സഹായിക്കുമെന്ന് ഇൻഫോസിസ് ഔദ്യോഗിക പ്രസ്താവനയിൽ അറിയിച്ചു. ഇതിനായി ഇൻഫോസിസിന്റെ അനുബന്ധ സ്ഥാപനമായ നോവ ഹോൾഡിംഗ്സ് ആണ് കലൈഡസ്കോപ് ഓഹരികളിൽ ഒപ്പു വച്ചിട്ടുള്ളത്.

മെഡിക്കൽ രംഗത്ത് സങ്കീർണമായ ശസ്ത്രക്രിയകൾക്ക് ഉപയോഗിക്കുന്ന മൈക്രോസർജിക്കൽ ഉപകരണങ്ങളും നേത്ര ചികിത്സയ്ക്ക് ആവശ്യമായ സൂക്ഷ്മ ഉപകരണങ്ങളും മറ്റും രൂപകൽപ്പന ചെയ്യുന്നതിൽ അഗ്രഗണ്യരാണ് കലൈഡസ്കോപ്. കൊവിഡാനന്തരം സാങ്കേതികവിദ്യയും വൈദ്യ ഉപകരണങ്ങളും സംയോജിക്കുന്ന പുതുമേഖല വലിയ നിക്ഷേപങ്ങൾക്കും ഉപഭോക്തൃവത്കരണത്തിനും ഇത് പുതുവഴി തെളിക്കും.

# കെ. മാധവൻ ഐബിഎഫ് പ്രസിഡന്റ്



ഇന്ത്യൻ ബ്രോഡ്കാസ്റ്റിംഗ് ഫൗണ്ടേഷന്റെ പ്രസിഡന്റായി സ്റ്റാർ & ഡിസ്നി ഇന്ത്യ കൺട്രിഹെഡ് കെ. മാധവനെ തിരഞ്ഞെടുത്തു. സോണി പിക്ചേഴ്സ് സിഇഒ എൻ.പി.സിംഗിന്റെ കാലാവധി തീരുന്ന ഒഴിവിലേക്കാണ് ഇദ്ദേഹത്തെ നിയമിച്ചത്. വൈസ്പ്രസിഡന്റുമാരായി രജത് ശർമ (ചെയർമാൻ, ഇന്ത്യ ടിവി), സിദ്ധാർഥ് ജയിൻ (മനേജിംഗ് ഡയറക്ടർ, ടർണർ ഇന്റർ നാഷണൽ), രാഹുൽ ജോഷി (മാനേജിംഗ് ഡയറക്ടർ, വയകോം18) എന്നിവരേയും ട്രഷററായി പ്രസാർ ഭാരതി സിഇഒ ശശി എസ് വെമ്പതിനെയും നിയമിച്ചു.

# മോഡേൺ ബ്രെഡ്സ് ബിംബോ ഏറ്റെടുക്കുന്നു




രാജ്യത്തെ ആദ്യ ബ്രാൻഡഡ് ബ്രെഡ് കമ്പനിയായ മോഡേൺ ഫുഡ്സിനെ മെക്സിക്കോയിലെ എറ്റവും വലിയ ബേക്കറി ഉൽപ്പന്ന നിർമ്മാതാക്കളായ ബിംബോ ഏറ്റെടുക്കുന്നു. മോഡേൺ ഫുഡ് ഇൻഡസ്ട്രീസിന്റെ ഇപ്പോഴത്തെ ഉടമസ്ഥർ പ്രൈവറ്റ് ഇക്വിറ്റി സ്ഥാപനമായ എവർസ്റ്റോൺ ആണ്. പൊതുമേഖലാ സ്ഥാപനമായിരുന്ന മോഡേൺ ഫുഡ്സിനെ കേന്ദ്രസർക്കാർ സ്വകാര്യവത്ക്കരിച്ചതോടെ ഹിന്ദുസ്ഥാൻ യൂണീലിവർ ഏറ്റെടുത്തു. പിന്നീട് 2016 ഏപ്രിലിൽ ഹിന്ദുസ്ഥാൻ യൂണിലിവറിൽ നിന്നും എവർസ്റ്റോൺ ഇതിനെ ഏറ്റെടുത്തു. 2017ൽ ഹാർവെസ്റ്റ് എന്ന കമ്പനിയെ ഏറ്റെടുത്തുകൊണ്ടാണ് ബിംബോ ഇന്ത്യയിലേക്ക് സാന്നിധ്യം വ്യാപിപ്പിച്ചത്.

# റിലിഗെയർ ഇപ്പോൾ കെയർ ഹെൽത്ത്




2020 സെപ്റ്റംബർ 01 മുതൽ റിലീഗെയർ ഹെൽത്ത് ഇൻഷുറൻസ് കെയർ ഹെൽത്ത് ഇൻഷുറൻസ് എന്ന് പുനർനാമകരണം ചെയ്തു. കെയർ ഹെൽത്ത് ഇൻഷുറൻസിന്റെ സ്ഥാപക മാനേജുമെന്റ് ടീം, സേവനങ്ങൾ എന്നിവ അതേപടി നിലനിൽക്കും.

റീബ്രാൻഡിംഗ് അതിന്റെ പ്രധാന ഡെലിവറി ചെയ്യാവുന്ന 'കെയർ' സ്വീകരിക്കുന്നതാണെന്നും പരിചരണത്തിന്റെ തുടർച്ചയായുള്ള നയങ്ങൾ ഉപഭോക്തൃ കേന്ദ്രീകൃതം, ഉൽപ്പന്ന നവീകരണം എന്നിവയിൽ ശ്രദ്ധ കേന്ദ്രീകരിക്കുമെന്നും കമ്പനി പറയുന്നു.

ആരോഗ്യ ഇൻഷുറൻസ് സ്പെഷ്യലിസ്റ്റ് എന്ന നിലയിൽ തങ്ങൾ ചെയ്യുന്ന എല്ലാ കാര്യങ്ങളിലും 'കെയർ' ഉണ്ടെന്ന് എല്ലായ്പ്പോഴും വിശ്വസിക്കുന്നുണ്ടെന്ന് റിലീഗെയർ എന്റർപ്രൈസസ് എക്സിക്യൂട്ടീവ് ചെയർപേഴ്സൺ രശ്മി സാലുജ പറഞ്ഞു. ഗുണനിലവാരമുള്ള ആരോഗ്യ സംരക്ഷണത്തിലേക്ക് ഉപഭോക്താക്കൾക്ക് എളുപ്പത്തിൽ പ്രവേശനം ഉറപ്പാക്കുക, പ്രതിരോധ ആരോഗ്യ പരിശോധനകൾ, ഡോക്ടർ കൺസൾട്ടേഷനുകൾ, ഡയഗ്നോസ്റ്റിക്സ്, ഹോം കെയർ എന്നിവ ഉൾപ്പെടുത്തുന്നതിനായി ആശുപത്രിയിൽ പ്രവേശിക്കുന്നതിനപ്പുറം മൊത്തത്തിലുള്ള പരിചരണം എന്നിവ ഇതിന്റെ ഭാഗമായി ഉൾപ്പെടുത്തിയിരിക്കുന്നു.

# ആമസോണിൽ ഷോപ്പിങ് ഇനി മലയാളത്തിലും




ആമസോൺ ഇനി മലയാളം അടക്കമുള്ള പ്രാദേശിക ഭാഷകളിലും. മലയാളത്തിന് പുറമേ, തമിഴ്, കന്നട, തെലുങ്ക് എന്നീ ദക്ഷിണേന്ത്യൻ ഭാഷകളിൽ വെബ്സൈറ്റും മൊബൈൽ ആപ്പും ലഭ്യമാകും. ഇന്ത്യയിൽ ഇ-കൊമേഴ്സ് ആരംഭിച്ച് ഏഴ് വർഷം പിന്നിടുമ്പോഴാണ് ദക്ഷിണേന്ത്യൻ ഭാഷകൾ വെബ്സൈറ്റിൽ ഉൾപ്പെടുത്തിയിരിക്കുന്നത്. രണ്ട് വർഷം മുമ്പ് ഹിന്ദിയിൽ ലഭ്യമായിരുന്നു. ഹിന്ദിയടക്കം ഏഴ് ഭാഷകളിലായാണ് ഇനി ആമസോൺ ലഭ്യമാകുക. മൊബൈൽ ആപ്പിൽ നിന്നും ഡെസ്ക്ടോപ്പ് സൈറ്റിൽ നിന്നും ഉപഭോക്താക്കൾക്ക് അവരുടെ ഭാഷ തിരഞ്ഞെടുക്കാം. ദക്ഷിണേന്ത്യൻ ഭാഷകളിൽ കൂടി ലഭ്യമാകുന്നതോടെ 200 ദശലക്ഷം മുതൽ 300 ദശലക്ഷം ഉപഭോക്താക്കളിലേക്ക് ആമസോൺ എത്തിക്കാമെന്നാണ് കമ്പനി പ്രതീക്ഷിക്കുന്നത്. രാജ്യത്തെ 80 ശതമാനത്തോളം വരുന്ന ഉപഭോക്താക്കളെയാണ് ലക്ഷ്യമിടുന്നത്. ഹിന്ദിയിൽ ലഭ്യമായതോടെ ഉപഭോക്താക്കളുടെ എണ്ണത്തിൽ കഴിഞ്ഞ അഞ്ച് മാസത്തിനിടയിൽ മൂന്ന് മടങ്ങ് വർധനവാണ് ഉണ്ടായതെന്ന് ആമസോൺ വ്യക്തമാക്കുന്നു. നിരവധി ഉപഭോക്താക്കൾ ഹിന്ദി സേവനം ഉപയോഗിക്കാൻ തുടങ്ങി.

വാൾമാർട്ട് ഉടമസ്ഥതയിലുള്ള ഫ്ലിപ്പ്കാർട്ട് നേരത്തേ തമിഴ്, കന്നട, തെലുങ്ക് ഭാഷകളിൽ ലഭ്യമായി തുടങ്ങിയിരുന്നു. ഇതോടെയാണ് മലയാളമടക്കമുള്ള ഭാഷകളിൽ ആമസോണും എത്തുന്നത്. മൂന്ന് മാസം മുമ്പാണ് ഫ്ലിപ്പ്കാർട്ട് പ്രാദേശിക ഭാഷകൾ ഉൾപ്പെടുത്തിയത്.

# ASCI TAM മീഡിയ റിസർച്ചുമായി സഹകരിക്കുന്നു




ഡിജിറ്റൽ പ്ലാറ്റ്ഫോമുകളിൽ തെറ്റിദ്ധരിപ്പിക്കുന്ന പരസ്യങ്ങൾ നിരീക്ഷിക്കുന്നതിന് ASCI TAM മീഡിയ റിസർച്ചുമായി സഹകരിക്കുന്നു. അച്ചടി, ടെലിവിഷൻ മാധ്യമങ്ങളിലെ തെറ്റിദ്ധരിപ്പിക്കാൻ സാധ്യതയുള്ള പരസ്യങ്ങളെ തിരിച്ചറിയുന്നതിനായി ദേശീയ പരസ്യ മോണിറ്ററിംഗ് സേവനത്തിന് (NAMS) കീഴിൽ ഇതിനകം അഡ്വർടൈസിംഗ് സ്റ്റാൻഡേർഡ് കൗൺസിൽ ഓഫ് ഇന്ത്യ (ASCI) TAM മീഡിയ റിസർച്ചുമായി സഹകരിച്ചു പോരുന്നു. എഎസ്സിഐയുടെ കണക്കനുസരിച്ച്, തുടക്കത്തിൽ ഭക്ഷ്യ പാനീയങ്ങൾ, ആരോഗ്യ സംരക്ഷണം, വിദ്യാഭ്യാസ മേഖലകൾ എന്നിവ നിരീക്ഷിക്കും. കാരണം കഴിഞ്ഞ വർഷം എഎസ്സിഐ നൽകിയ പരാതികളിൽ 79 ശതമാനവും ഈ മൂന്ന് മേഖലകളിൽ നിന്നാണ്.

പരസ്യത്തിൽ വ്യാപകവും നിരന്തരവുമായ നിരീക്ഷണം നടത്തുന്ന ലോകത്തിലെ ഏക സ്വയം നിയന്ത്രണ സ്ഥാപനമാണ് എഎസ്സിഐ. പരസ്യങ്ങളിലെ ഉയർന്ന നിലവാരം ഉറപ്പുവരുത്തുന്നതിനും ഉപഭോക്തൃ വിശ്വാസം വർദ്ധിപ്പിക്കുന്നതിനും ASCI ഏറ്റെടുത്തിരിക്കുന്ന ഉത്തരവാദിത്തം വളരെ വലുതാണെന്നും ചെയർമാൻ രോഹിത് ഗുപ്ത അഭിപ്രായപ്പെട്ടു.

# തിരഞ്ഞെടുത്തു



അഡ്വർടൈസിംഗ് സ്റ്റാൻഡേർഡ് കൗൺസിൽ ഓഫ് ഇന്ത്യ അതിന്റെ പുതിയ സെക്രട്ടറി ജനറലായി മനീഷ കപൂറിനെ തിരഞ്ഞെടുത്തു. കഴിഞ്ഞ അഞ്ച് വർഷമായി അവർ എ.എസ്.സി.ഐയുടെ ഉപഭോക്തൃ പരാതി കൗൺസിലിന്റെ (സി.സി.സി) ഭാഗമാണ്. 25 വർഷത്തെ കരിയറിൽ, മനീഷ കപൂർ ഹിന്ദുസ്ഥാൻ യൂണിലിവർ, ജെ & ജെ ഇന്ത്യ, മാർക്കറ്റ് ഗേറ്റ് കൺസൾട്ടിംഗ് എന്നിവയിൽ പ്രവർത്തിച്ചിട്ടുണ്ട്, നിലവിൽ ഫ്യൂച്ചർബ്രാൻഡ്സ് കൺസൾട്ടിംഗിനൊപ്പമാണ്.

# സ്നേഹിത ജൻഡർ ഹെല്പ് ഡെസ്ക്

പരിഷ്കൃത സമൂഹത്തിന് അത്യന്താപേക്ഷിതമായ കേന്ദ്രമായ സ്നേഹിത ജൻഡർ ഹെല്പ് ഡെസ്ക് Adv.സുരേഷ് കുറുപ്പ് MLA ഉദ്ഘാടനം ചെയ്തു. വനിതാ ശിശുക്ഷേമം, പോലീസ് എന്നീ വകുപ്പുകളുമായി സംയോജിച്ചാണ് സംസ്ഥാനത്ത് സ്നേഹിതയുടെ പ്രവർത്തനങ്ങൾ. അതിക്രമങ്ങൾ നേരിട്ട് സ്നേഹിതയിലെത്തുന്ന സ്ത്രീകൾക്കും കുട്ടികൾക്കും മാനസികമായ പിന്തുണ നൽകുന്നതോടൊപ്പം തന്നെ അവർക്കാവശ്യമായ നിയമ സഹായം, കൗൺസിലിങ് തുടങ്ങിയ സേവനങ്ങളും സ്നേഹിത വഴി ലഭ്യമാക്കുന്നു. കൂടാതെ താത്ക്കാലിക അഭയവും നൽകുന്നു. ഇതിനു പുറമേ നിരവധി ബോധവൽക്കരണ പ്രവർത്തനങ്ങളും നടത്തുന്നുണ്ട്. രാത്രിയിൽ ഒറ്റയ്ക്ക് യാത്ര ചെയ്യേണ്ടി വരുന്ന സ്ത്രീകൾ, പരീക്ഷ, ജോലി എന്നിവ സംബന്ധിച്ച് യാത്ര ചെയ്യേണ്ടി വരുന്ന സ്ത്രീകൾ എന്നിവർക്ക് ആവശ്യമെങ്കിൽ സ്നേഹിതയുടെ ഷോർട്ട് സ്റ്റേ ഹോമിൽ താമസിക്കാനുള്ള സൗകര്യം ലഭ്യമാണ്. അതിക്രമങ്ങൾക്കിരയാകുന്ന സ്ത്രീകൾക്ക് ഉപജീവനം, അതിജീവനം, സുരക്ഷ എന്നിവയ്ക്കായി സർക്കാർ, സർക്കാർ-ഇതര സ്ഥാപനങ്ങളുടെ സേവനവും ഉറപ്പുവരുത്തിയിട്ടുണ്ട്. പദ്ധതി മാർഗരേഖ പ്രകാരം സ്നേഹിതയുടെ സുഗമമായ നടത്തിപ്പിനായി എല്ലാ കേന്ദ്രങ്ങളിലും അഞ്ച് സേവനദാതാക്കൾ, രണ്ട് കൗൺസിലർമാർ, രണ്ട് സെക്യൂരിറ്റി ഓഫീസർമാർ, കെയർ ടേക്കർ, ഓഫീസ് അസിസ്റ്റൻറ് എന്നിങ്ങനെ ജീവനക്കാരെയും നിയമിച്ചിട്ടുണ്ട്. ആദ്യഘട്ടത്തിൽ ആറ് ജില്ലകളിൽ മാത്രമായിരുന്നു പ്രവർത്തിച്ചിരുന്നത്. ഇപ്പോൾ എല്ലാ ജില്ലകളിലും സ്നേഹിതയുടെ പ്രവർത്തനങ്ങൾ ആരംഭിച്ചിട്ടുണ്ട്. 24 മണിക്കൂറും പ്രവർത്തിക്കുന്ന സംവിധാനമാണ് സ്നേഹിത ഹെൽപ് ഡെസ്കിന്റേത്. പദ്ധതി മാർഗരേഖയിൽ പറഞ്ഞിരിക്കുന്ന പ്രകാരം എല്ലാവിധ സൗകര്യങ്ങളോടും കൂടിയ ഓഫീസ് റൂം, സേവനം ആവശ്യപ്പെട്ട് എത്തുന്നവർക്കുള്ള വിശ്രമമുറി, കൗൺസിലിങ്ങ് റൂം, താൽക്കാലിക താമസത്തിനുള്ള സൗകര്യം, കുടിവെള്ളം, സാനിട്ടറി സൗകര്യം എന്നീ സംവിധാനങ്ങൾ സ്നേഹിതയുടെ എല്ലാ കേന്ദ്രങ്ങളിലുമുണ്ട്. കൂടാതെ എല്ലാ ജില്ലകളിലും പ്രവർത്തിക്കുന്ന സ്നേഹിത സെൻററുകളിൽ ടോൾ ഫ്രീ നമ്പർ സൗകര്യവുമുണ്ട്.



സ്നേഹിത ജൻഡർ ഹെല്പ് ഡെസ്ക് Adv.സുരേഷ് കുറുപ്പ് MLA ഉദ്ഘാടനം ചെയ്യുന്നു.

കോട്ടയം അടിച്ചിറ പരിത്രാണ ധ്യാന കേന്ദ്രത്തിനു സമീപമാണ് സ്നേഹിത ജെൻഡർ ഹെൽപ്പ് ഡെസ്ക് ഓഫീസ് പ്രവർത്തനം ആരംഭിച്ചിരിക്കുന്നത്.

ഉദ്ഘാടന ചടങ്ങിൽ വൈസ് ചെയർപേഴ്സൺ ലൗലി ജോർജ്, ക്ഷേമകാര്യ സ്റ്റാൻഡിങ് കമ്മിറ്റി ചെയർപേഴ്സൺ സൂസൻ തോമസ്, വാർഡ് കൗൺസിലർ കൊച്ചുറാണി ജയ്മോൻ, സി ഡി എസ് ചെയർപേഴ്സൺ പുഷ്പ വിജയകുമാർ, കുടുംബശ്രീ ജില്ലാ പ്രോഗ്രാം മാനേജർ ഉഷ ഇ എസ് എന്നിവരും സന്നിഹിതരായിരുന്നു. പ്രസ്തുത ചടങ്ങിൽ അസിസ്റ്റന്റ് ജില്ലാ മിഷൻ കോ ഓർഡിനേറ്റർ അരുൺ പ്രഭാകർ സ്വാഗതവും, സ്നേഹിത കൗൺസിലർ ഉണ്ണിമോൾ നന്ദിയും പറഞ്ഞു.

സ്നേഹിത ജെൻഡർ ഹെൽപ്പ് ഡെസ്ക്ക് സേവനങ്ങൾക്കുമായി ഓഫീസുമായി ബന്ധപ്പെടേണ്ട നമ്പറുകൾ:
1800 425 2049, 0481- 2538555

# കെ.പി.നമ്പൂതിരീസ് അവാർഡ് ഡോ.പി.കെ.വാരിയർക്ക്



പ്രഥമ കെ.പി.നമ്പൂതിരീസ് ലൈഫ് ടൈം അച്ചീവ്മെന്റ് അവാർഡ് കോട്ടക്കൽ ആര്യവൈദ്യശാല മാനേജിംഗ് ട്രസ്റ്റി ഡോ.പി.കെ.വാരിയർക്ക്. കെ.പി. നമ്പൂതിരീസ് ആയുർവേദിക്സിന്റെ സ്ഥാപകൻ കെ.പി.നമ്പൂതിരിയുടെ സ്മരണ നിലനിർത്തുന്നതിനു വേണ്ടി ഏർപ്പെടുത്തിയിട്ടുള്ളതാണ് 2 ലക്ഷം രൂപയും മൊമെന്റോയും അടങ്ങിയതാണ് പുരസ്ക്കാരം.

# വാച്ചിലൂടേയും പണമിടപാട്

ഇന്ത്യയിലെ മികച്ച പൊതുമേഖല പണമിടപാട് ബാങ്കായ എസ്ബിഐയും ടൈറ്റാൻ വാച്ച് കമ്പനിയും ചേർന്ന് 'ടൈറ്റാൻ പേ' എന്ന പേരിൽ പണമിടപാട് സംവിധാനത്തിന് തുടക്കം കുറിച്ചു. ടൈറ്റാൻ പേ സംവിധാനത്തിലൂടെ കോൺടാക്റ്റ് ലെസ് പണമിടപാടാണ് ലക്ഷ്യം വെച്ചിരിക്കുന്നത്. ഈ സംവിധാനത്തിലൂടെ എസ്ബിഐ അക്കൗണ്ട് ഉടമകൾക്ക് അവരുടെ കോൺടാക്ട് ലെസ് പിഒഎസ് മെഷീനിൽ ടൈറ്റാൻ പേ വാച്ച് ടാപ്പ് ചെയ്താൽ മതി. ഇത് വഴി കാർഡ് സ്വൈപ്പ് ചെയ്യാതെ പെയ്മെന്റ് നടത്താൻ സാധിക്കും. പിൻ ഇല്ലാതെ തന്നെ 2000 രൂപയുടെ ഇടപാടുകൾ വരെ ഇത്തരത്തിൽ നടത്താൻ സാധിക്കും. എന്നാൽ എസ്ബിഐയുടെ യോനോ ഉപഭോക്താക്കൾക്ക് മാത്രമെ ഇത് സാധ്യമാവുകയുള്ളു. വാച്ചിന്റെ സ്ട്രാപ്പിൽ ഘടിപ്പിച്ചിരിക്കുന്ന ചിപ്പ് വഴിയാണ് പണമിടപാട് നടക്കുന്നത്. രണ്ട് ലക്ഷത്തോളം വരുന്ന പിഒഎസ് മെഷീനുകൾ ഇത്തരം വാച്ചുകൾ പ്രവർത്തിപ്പിക്കാൻ കഴിയും. വിവിധ സ്റ്റൈലുകളിലുള്ള വാച്ചുകൾ പുറത്തിറങ്ങിയിട്ടുണ്ട്. പുരുഷന്മാർക്ക് ഉപയോഗിക്കാവുന്ന മൂന്ന് മോഡലുകളും സ്ത്രീകൾക്കുള്ള രണ്ട് മോഡലുകളുമാണ് ഉള്ളത്. നിലവിൽ 2995 മുതൽ 5995 വരെയാണ് ഇതിന്റെ വില.

the other truth



# Branding Vava Suresh

So Mie

Snakes are a scare.

Even the thought of the slithery species sends a chill down the spine of 90 per cent of humans. Let alone the sudden sighting of it in our private space.

We fear snakes not because we all had scary experiences of being chased by them or bitten by them. The fear in most cases is atavistic and instinctual. The fear must have been passed on to us by our hunter-gatherer ancestors, who might have confronted the deadly reptiles in the dark and deep wild.

Some say snakes are harmless. Well, they're harmless if you know how to handle them. They are harmless if you're a Vava Suresh.

I haven't seen Vava catch snakes. Neither have I watched his demonstrations or talk shows. But I've heard people idolize him a lot. Word of mouth has made him a superstar in my mind.

Whenever I think of Vava Suresh, the image of a small-built, moustached man who walked on his toes comes to my mind. He was kind of a hero to me in my childhood days. Not because he walked on his toes – he did so because his soles were riddled with little thorny growths that made normal walking extremely painful. He was a hero because he had a way with snakes, dogs, and ghosts.

"Go call Kuttappan!", my grandmother and mother would shout to me whenever we spotted a big snake near our house, which was in the midst of what we called a jungle. Fired up, I'd run half a mile uphill to Kuttappanchettan's house where he would be asleep most of the time. Hearing my SOS call, he would scramble up, pull out his magic cane from a secret niche on the wall and rush with me as fast as his toes could.

After several instances of watching him look around for the hiding snake, approach it with caution and land one quick single finishing blow right below its head, I thought I too could handle snakes. Later, when Kuttappanchettan was not handy, I took over his role with reasonable success, though my family didn't fully approve of it.

The difference between Vava Suresh and the likes of us is that we kill the stray snakes while Vava takes them to a safer place to live.

The snake-loving part of Vava is what instilled a feeling of awe in me. That's what made him a far better snake 'handler' than me. In fact, I really wanted to watch him go about this tricky, risky business. So when once at my wife's home, their maid called in the middle of the night to inform that Vava Suresh was in their village to handle a huge white cobra, I got up and said I was going to watch the rare feat. To my surprise, the entire family sprang up and, wasting not a second, off we drove in great anticipation. On the way, our enquiry was greeted with cheers and excitement. The entire village seemed to be flocking to the scene. Which sealed our bad luck. Just before reaching the spot, we got the disappointing news. Seeing the swelling noisy crowd, Vava had shaken his head and called it a day, citing reasons of safety. But he did catch the snake, the next day, when nobody was around.

Let me get to the real reason why I wanted to write about Vava.




Recently, I read a feature about the snake wranglers in the American Southwest. In effect, they do exactly what our Vawa does. But there's a huge difference in the way they do it. First of all, they're professionals whereas we consider Vava just a crazy person. And being professionals, they're not free. If you need their service, you need to pay them. Or in some counties, the public health and safety department pays them. They don't just come with their heart on their sleeve and their life on their hand like Vava does. They come properly dressed in safety gear armed with vital tools. All provided for by the company that employs them. Yes, there are snake wrangling companies. They're all branded with names and logos and color identities and fee structures.

Agreed, as a society, we have yet to spot thousands of snakes before we build brands around the likes of poor Vava. But can we, at least, treat him with respect and be thoughtful enough to meet his expenses when he comes to save us from a scary hiss or a deadly bite? Also, pay a little extra for the weird entertainment we get from his life and death gamble?

Here's wishing Vava long life and better resources !

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.

EFFECTIVE ADCOM 2020 October. Date of publication 01/10/2020
RNI Reg. No. KERBIL/2014/64776, Registered. Reg. No. KL/KTM/113/2019-21, Price: Rs. 50/-

